# THE CHURCH WEEKLY

വാല്യം 15 | 1961 ഡിസംബർ 24 | ലക്കം 50


**THOUGHT FOR THE WEEK**

The wilderness and the solitary place shall be glad for them, and the desert shall rejoice, and blossom as the rose........they shall see the glory of the Lord, and the excellency of our God. Strengthen ye the weak hands, and confirm the feeble knees.

Isaiah

## താളുകൾ മറിക്കുമ്പോൾ



## ഈ പക്ഷത്തിൽ

ഡിസം. 25 യൽദോ (ഇരുപത്തഞ്ചു നോമ്പു വീടൽ)
26 ദൈവമാതാവിന്റെ പുകഴ്ചയുടെ പെരുന്നാൾ
27 ശിശുവധപ്പെരുന്നാൾ
ജനു 1 കർത്താവിന്റെ ചേലാകർമ്മപ്പെരുന്നാൾ; മാർ ബസ്സേലിയോസ്; മാർ ഗ്രീഗോറിയോസ്; സകല പരിശുദ്ധന്മാരുടേയും ഓർമ്മ
6 ദനഹ
7 മാർ യോഹന്നാൻ മാംദാനയുടെ ഓർമ്മ
8 മാർ സ്തെഫാനോസ് സഹദാ

# "ക്രിസ്മസ്സി"നു് എന്താണ് തെളിവ്

യേശുക്രിസ്തുവിന്റെ ജനനപ്പെരുനാൾ ഡിസംബർ 25-ാം തീയതി ലോകമൊട്ടുക്ക് ആഘോഷിക്കപ്പെടും. ഒരു മഹാ സംഭവത്തിന്റെ സ്മരണാദിനമാണന്ന്. ദൈവം മനുഷ്യനെ രക്ഷിക്കാനായി തിരുവവതാരം നിവ്വഹിച്ച ദിവസമെന്ന നിലയിലാണ് ക്രിസ്മസ്സിനു ക്രിസ്ത്യാനികൾ ഇത്രയും പ്രാധാന്യം നൽകി ഈ പെരുനാൾ ആഘോഷിക്കുന്നത്. ക്രിസ്തുമതത്തിൽ വിശ്വസിക്കാത്തവരും, ഒരു ലോകമഹാഗുരുവിന്റെ ജനനദിവസമെന്ന നിലയിൽ ക്രിസ്മസ്സ് ആഘോഷത്തിൽ പങ്കെടുക്കാറുണ്ട്. അധികം പേരും ക്രിസ്മസ്സിന്റെ ശരിയായ അത്ഥമോ, പ്രാധാന്യമോ ഒന്നും ചിന്തിക്കാതെ ഒരു അവധിദിവസമെന്ന നിലയിലും, ആഘോഷസൗകര്യമെന്ന നിലയിലും ക്രിസ്മസ്സ് ആചരിക്കുന്നവരാണ്. ക്രിസ്തു ജനിച്ചാലും കൊള്ളാം ഇല്ലെങ്കിലും കൊള്ളാം, ക്രിസ്മസ്സ് ഒരു രസമുള്ള ദിവസമാണെന്നും, അതു സംബന്ധിച്ച് ലഭിക്കുന്ന ഉല്ലാസ സൗകര്യങ്ങൾ പ്രയോജനപ്പെടുത്തണമെന്നും മാത്രമേ അവർ ചിന്തിക്കുന്നുള്ളു.

എല്ലാ കൊല്ലവും, ക്രിസ്മസ്സ് ആഘോഷിക്കപ്പെടാറുണ്ട്. ക്രിസ്മസ്സിന്റെ ദിവ്യമായ പ്രാധാന്യത്തെപ്പററി ചിന്തിക്കുന്നവർക്ക് അതിന്റെ ബാഹ്യമായ ആചാരാനുഷ്ഠാനങ്ങളിലൊ, ഉല്ലാസ സൗകര്യങ്ങളിലൊ മാത്രം ശ്രദ്ധ പതിപ്പിക്കുവാൻ സാദ്ധ്യമല്ല. ഒരു വിധത്തിൽ ക്രിസ്മസ്സ് ഒരു വെല്ലുവിളിയായി ഓരോ ഹൃദയത്തേയും അലട്ടേണ്ട ഒരു സന്ദർഭമാണ്. ക്രിസ്തു ജനിച്ചതിനെപ്പററി ശാസ്ത്രീയവും, ചരിത്രപരവുമായ സംശയങ്ങൾ ഉന്നയിക്കുന്ന പലരേയും നമുക്കറിയാം. നമ്മിൽത്തന്നെ പലരും ബുദ്ധിപരമായ ചോദ്യങ്ങൾ ചോദിച്ചിട്ടുണ്ട്. സംശയങ്ങൾ പലതും അവിശ്വസനീയങ്ങളെന്നു തോന്നുന്ന അത്ഭുതങ്ങളെപ്പററി ഉണ്ടാകുന്നെങ്കിൽ അതൊരു കുററമായി കരുതേണ്ടതില്ല. സംശയങ്ങൾ ആണ് പലപ്പോഴും സത്യങ്ങൾ തെളിയിച്ചിട്ടുള്ളതും, അവ കണ്ടുപിടിക്കാൻ സഹായിച്ചിട്ടുള്ളതും.

"ക്രിസ്മസ്സിനു" എന്താണു തെളിവെന്നാണ് ഈ ലേഖനത്തിനു ഞങ്ങൾ നൽകിയിരിക്കുന്ന ശീർഷകം. ക്രിസ്തു ലോകത്തിൽ ജനിച്ചു എന്നുള്ളതിന്റെ തെളിവിനെപ്പററി ചിന്തിക്കുമ്പോൾ അതിന്റെ ചരിത്രപരമായ യാഥാത്ഥ്യത്തെക്കുറിച്ചാണ് സാധാരണഗതിയിൽ നാം വിവക്ഷിച്ചുപോകാനിടയുള്ളത്. സുവിശേഷങ്ങളിലെ ജനനകഥകളെപ്പററിയും സംഭവവിവരങ്ങളെയും കുറിച്ചു ശാസ്ത്രീയമായ ഒരു ഗവേഷണം നടത്തുകയാണ് ഈ ലേഖനത്തിൽ ഞങ്ങളുടെ ഉദ്യമമെന്നു പലരും ധരിച്ചേക്കാം. എന്നാൽ ക്രിസ്തുവിന്റെ ജനനത്തിനു ശാരീരികമായുള്ള പ്രാധാന്യമല്ലല്ലോ ഉള്ളത്. അതിന്റെ

## അറിയിപ്പ്

ക്രിസ്മസ് പ്രമാണിച്ച് അവധിയാകയാൽ, അടുത്ത ആഴ്ച ചർച്ചു വീക്കിലി പുറപ്പെടുന്നതല്ല.

മാനേജർ.

ധാർമ്മികവും ആദ്ധ്യാത്മികവുമായ പ്രാധാന്യംകൊണ്ടാണ്, ക്രിസ്തുമസ്സ് ഇത്രയധികം വിലമതിക്കപ്പെടുന്ന ഒരുദിനമായി പരിണമിച്ചതു്. അതുകൊണ്ടു് ക്രിസ്തുവിന്റെ ജനനത്തെപ്പററിയുള്ള ഗവേഷണം, അതിന്റെ ധാർമ്മികവും ആദ്ധ്യാത്മികവുമായ മണ്ഡലങ്ങളിൽ ഞങ്ങൾ ആരായുകയാണ്.

ഒരു ഭക്തനായ ഉപദേശി പ്രാർത്ഥിച്ചപ്പോൾ വിശുദ്ധ ത്രിത്വത്തിലെ മൂന്നംഗങ്ങളെയും പ്രത്യേകം പ്രത്യേകം സ്മരിച്ചുകൊണ്ടു സ്തോത്രങ്ങൾ അർപ്പിച്ചു. ആദ്യം പിതാവിനു സ്തോത്രം ചെയ്ത ശേഷം പുത്രനെ അദ്ദേഹം സ്മരിച്ചുകൊണ്ടു പ്രാർത്ഥന നടത്തി. പെട്ടെന്നു് അദ്ദേഹം പിതാവായ ദൈവത്തോടിങ്ങനെ പറഞ്ഞു: "പിതാവായ ദൈവമേ! അവിടുത്തേക്കുപോലും ഈ പുത്രനെക്കാൾ നന്നായി ഒന്നും ചെയ്യുവാൻ കഴിയുന്നില്ല"—"O God, even You could not do any better than He did" "എന്നെ കണ്ടവൻ എന്റെ പിതാവിനെയും കണ്ടു" എന്നരുളിച്ചെയ്ത കർത്താവിന്റെ പ്രസ്താവന ആ ഉപദേശിയുടെ നിഷ്കളങ്കമായ പ്രാർത്ഥനയിൽ ശരിവച്ചു. യേശുക്രിസ്തുവിനെ ദൈവമെന്നു അഭിസംബോധന ചെയ്യാൻ, അപ്പോസ്തോലന്മാരും മററു ക്രിസ്തുശിഷ്യന്മാരും മടിക്കാഞ്ഞതു്, അവരുടെ മനസ്സിൽ നിരൂപിക്കാൻ കഴിയുന്ന നന്മയെല്ലാം ഗുരുവിൽ മൂർത്തീകരിച്ചു കണ്ടതുകൊണ്ടാണ്. നന്മയുടെ മൂർത്തീഭാവം ദൈവമാണെങ്കിൽ യേശുക്രിസ്തുവും ദൈവമായിരുന്നുയെന്നു അവരുടെ കളങ്കരഹിതമായ ലോജിക്കു് അവർക്കു വ്യക്തമാക്കിക്കൊടുത്തു.

ആ ഉപദേശിയുടെ പ്രാർത്ഥനയിൽ പെട്ടെന്നു് ഇങ്ങനെയൊരു അഭിനന്ദനം പുത്രൻ തമ്പുരാനു സമർപ്പിക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്തായിരിക്കണം? മനുഷ്യചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുള്ള ഏററവും വിശിഷ്ടമായ ഒരു പ്രാർത്ഥനയിൽ ഏററവും ഉൽകൃഷ്ടമായ ഒരു മനോഭാവം പ്രകടിപ്പിച്ച യേശുക്രിസ്തുവിനെ നമ്രശിരസ്കനായി അദ്ദേഹം നമിക്കയായിരുന്നു. "പിതാവേ! ഇവർ ചെയ്യുന്നതെന്താണെന്നു് ഇവർ അറിയുന്നില്ലാത്തതിനാൽ അവരോടു ക്ഷമിക്കണമെ?" കൈകാലുകളിൽ ആണികൾ അടിച്ചുകയററിയവരുടെയും, അങ്ങനെ ചെയ്യിച്ചവരുടെയും നേർക്കു് ഈ മനോഭാവം പ്രദർശിപ്പിച്ച ഗുരു സാക്ഷാൽ ജഗദീശ്വരൻ തന്നെയെന്നു് ആളുകൾ ധരിച്ചെങ്കിൽ എന്താണു് തെററു്.

യേശുക്രിസ്തു ജനിച്ചു എന്നുള്ളതു് യഥാർത്ഥമായി വിശ്വസിക്കുന്നവരിൽ സാക്ഷാൽക്കരിക്കപ്പെടേണ്ട ഒരു മനോഭാവമാണ് കർത്താവു കുരിശിൽ കിടന്നുകൊണ്ടു നടത്തിയ ആ പ്രാർത്ഥനയിൽ പ്രകടമാക്കിയതു്. ഇങ്ങനെയുള്ള ഒരു ക്ഷമാ മനോഭാവം പ്രകടിപ്പിക്കാൻ കഴിയാത്തവർ യേശുക്രിസ്തു ജനിച്ചു എന്നു വിശ്വസിക്കുന്നവരല്ല. യേശുക്രിസ്തുവിന്റെ അതിദിവ്യമായ ക്ഷമയുടെ കഴിവു് തന്നെ വിശ്വസിക്കുന്നവരിൽ മിശിഹാതമ്പുരാൻ പകർന്നുകൊടുക്കുന്നു. യേശുക്രിസ്തു ജനിച്ചു എന്നതിന്റെ സാക്ഷാൽ അടയാളം ദ്രോഹങ്ങളെ ക്ഷമിക്കാനുള്ള കഴിവു പ്രദർശിപ്പിക്കുന്ന വിശ്വാസികളാണ്. അവരാണ് തിരുവവതാരത്തിന്റെ സാക്ഷികൾ.

മലങ്കര സുറിയാനിസഭയും, ക്രിസ്മസ്സ് അത്യാഡംബരപൂർവ്വം ആഘോഷിക്കും. ക്രിസ്മസ്സ് നൽകുന്ന ഉല്ലാസ സൗകര്യങ്ങളും, അവധിദിവസങ്ങളും പ്രയോജനപ്പെടുത്തുന്ന അനേകലക്ഷം ക്രിസ്ത്യേതരർ ഉണ്ടു്. അവരിൽ കവിഞ്ഞ ഒരു ക്രിസ്മസ്സാഘോഷം നമുക്കുണ്ടോ? സർ ജോൺ സീലി എന്ന മഹാൻ ഇങ്ങനെ പറഞ്ഞിട്ടുണ്ടു്. "The distinguishing mark of a Christian is willingness to forgive injuries—മററുള്ളവർ ചെയ്യുന്ന ദ്രോഹങ്ങളെ ക്ഷമിക്കാനുള്ള സന്നദ്ധതയും മനസ്സുമുള്ളതാണ് ഒരു ക്രിസ്ത്യാനിയെ മററുള്ളവരിൽ നിന്നു വേർതിരിച്ചു നിറുത്തുന്ന അടയാളം—എന്തിന്റെയെങ്കിലും പേരിൽ വൈരാഗ്യവും, വാശിയും കൊണ്ടു് മത്തുപിടിച്ചവരെപോലെ അന്യോന്യം ദൂഷണവും ആദരവില്ലായ്മയും പ്രകടിപ്പിച്ചു ക്രിസ്തുവിന്റെ സഭയിൽ കഴിഞ്ഞുകൂടുന്നതു് ക്രിസ്മസ്സിനു് ഒരു തെളിവല്ല. ഈ ഒരു പരമാർത്ഥം നമ്മുടെ സ്മരണകളിൽ വരുകയും, കക്ഷിഭേദങ്ങളിൽ നിന്നുകൊണ്ടുള്ള പരസ്പര ദ്രോഹങ്ങളും, വൈരാഗ്യങ്ങളും മറക്കുകയും ചെയ്യാൻ ഈയാണ്ടത്തെ ക്രിസ്മസ്സ് അനുഗ്രഹപ്രദമായിത്തീരട്ടെ എന്ന പ്രാർത്ഥനയോടുകൂടി ചർച്ച് വീക്കിലി വായനക്കാർക്കു് ഞങ്ങളുടെ ഹൃദയംഗമമായ ക്രിസ്മസ്സ് മംഗളങ്ങൾ നേരുന്നു.

---

## MEANING OF CHRISTMAS

(Continued from page 16)

born. If you visit that church now you will descend some steps from the sanctuary, and enter a little cave brilliantly illuminated, but so small that only two persons can kneel there at a time. On the marble-floor, are silver letters with this inscription in Latin "In this place, Jesus Christ the Saviour of the world, was born" Now it was only in comparatively recent years that the small cave was discovered. The sanctuary floor was being relaid, and as a workman struck a blow with his pick-axe, it went down into empty space below, and so the actual spot of the birth of the Son of God was discovered.

The first persons to come and see the Holy Infant were shepherds, who had been keeping watch over their flock by night. St. Luke tells us that an Angel of the Lord stood by them, and the glory of the Lord shone round about them, and they were sore afraid, and the angel said unto them, "Be not afraid, for behold, I bring you good tidings of great joy which shall be to all the people; for there is born to you this day in the city of David a Saviour, which is Christ the Lord and this is the sign unto you; ye shall find a babe wrapped in swaddling clothes, and lying in a manger" And suddenly there was with the angel a multitude of the heavenly host, praising God and saying, "Glory to God in the highest, and on earth peace among men in whom He is well pleased".

This then is the meaning of Christmas, the most joyous day in the world's history. Let us thank God for Christmas.

---

# ചിതറിയ ചിന്തകൾ

(എം. കെ.)

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം; ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം"

19 നൂററാണ്ടുകൾക്കു മുമ്പ് യേശുക്രിസ്തുവിൻെറ ജനനസന്ദർഭത്തിൽ ഒരു സംഘം സ്വർഗ്ഗീയ ദൂതന്മാർ പാവപ്പെട്ട ആട്ടിടയന്മാർക്കു നൽകിയ സന്ദേശമാണിത്. അതേ സന്ദേശം തന്നെ ശതാബ്ദങ്ങൾക്കു ശേഷം ഇതാ, ഈ ക്രിസ്മസ്സ് ദിനത്തിൽ നമ്മെയും സ്വാഗതം ചെയ്യുന്നു. ദൈവത്തിനു മഹത്വം; മനുഷ്യപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം.

..... .... ....

ബേതലഹേമിൽവച്ച് 1961 വർഷം മുമ്പ് നൽകപ്പെട്ട ആ സമാധാനത്തിൻെറ സന്ദേശം മനസ്സിലാക്കുക അന്ന് അത്ര എളുപ്പമായിരുന്നില്ല. യഹൂദജനത കഷ്ടപ്പാടിൻെറ ആധിക്യംകൊണ്ട് ക്ലേശിച്ചുകഴിഞ്ഞിരുന്നു. ദൈവത്തിൻെറ ജനം അപമാനിക്കപ്പെട്ടു. റോമാസാമ്രാജ്യാധിപന്മാരോട്ട് അവക്ക് അതികഠിനമായ വെറുപ്പു തോന്നി. കഷ്ടതയും പരാജയവും യഹൂദന്മാരുടെ മനോവീര്യത്തെ ക്ഷയിപ്പിച്ചു. അവരുടെ മനസ്സ് കൈപ്പുകൊണ്ടു നിറഞ്ഞു. കലഹങ്ങളും രക്തച്ചൊരിച്ചിലും ധാരാളമായിനടന്നു. സുന്ദരമായ'നാളെ'യെ പ്രതീക്ഷിച്ചുകഴിഞ്ഞ യഹൂദന്മാർ ഭൂതലത്തിൻെറ നാനാഭാഗങ്ങളിലേക്കു ചിതറിക്കപ്പെട്ടു. സ്വന്തമെന്നുവിളിക്കാൻ ഒരു ദേശംപോലുമില്ലാതെ അവർ അലഞ്ഞുതിരിഞ്ഞു കഷ്ടപ്പെട്ടു. പീഡ, അവമാനം, വിദ്വേഷം എന്നിവക്കു് അവർ പാത്രീഭൂതരായി. കട്ടത്ത അസമാധാനം നടമാടി.

അങ്ങനെയൊരു സാഹചര്യത്തിലാണ് ഡിസംബർ മാസത്തിലൊരു രാത്രിയുടെ നിശ്ശബ്ദതയിൽ, ഒരു സംഘം ആട്ടിടയന്മാർ ആ സ്വർഗ്ഗീയ സന്ദേശം കേട്ടുണർന്നത്. "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം; ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം."

ഗ്രഹിക്കാൻ പ്രയാസംതന്നെ. യഹൂദജനത പരസ്പരം ചോദിച്ചു: "സമാധാനമോ? എന്താണിതിനർത്ഥം? ജീവിതത്തിൽ ഇത്രയധികം അസമാധാനമുണ്ടായ മറെറാരു സന്ദർഭം ഓർമ്മയില്ലല്ലൊ. പിന്നെ എങ്ങനെ, എപ്പോൾ, നാം സമാധാനമനുഭവിക്കാനാണ്?"

.... .... ....

അപ്പോഴാണ് ആ സുവിശേഷം —ആ നല്ല വർത്തമാനം—അവർ മനസ്സിലാക്കിയതു്: "നമുക്ക് ഒരു ശിശു ജനച്ചിരിക്കുന്നു,"

ആ രാത്രിയിൽ, ഒരു ഗ്രാമീണകന്യകയായ മറിയ ബേതലഹേമിലെ ഒരു പശുത്തൊട്ടിയിൽ വച്ച് ഒരു ശിശുവിനെ പ്രസവിച്ചു- കർത്താവായ യേശുക്രിസ്തു എന്ന രക്ഷിതാവ് ലോകത്തിൽ അവതരിച്ചു. ലോകത്തിലെ സ്ഥിതിഗതി അങ്ങേയററം വിഷമകരവും അസന്തുഷ്ടവും അസമാധാനപരവു മായിത്തീർന്നപ്പോൾ സമാധാനത്തിൻെറ പ്രഭു ഭൂജാതനായി.

ഒരു പാവപ്പെട്ട വീട്ടിലാണ് യേശു ജനിച്ചതു്. ലോകത്തിൻെറ കണ്ണിൽ അഭിമാനിക്കത്തക്കതായി അവക്കൊന്നുമുണ്ടായിരുന്നില്ല. പക്ഷേ ആ അമ്മ വിനയസമ്പന്നയായിരുന്നു. ദൈവേഷ്ടത്തിന് സ്വയം വഴങ്ങിക്കൊടുത്ത ഒരു വിനീതയുവതി. ആ ശിശുവിൻെറ ജനനത്തോടു കൂടി എല്ലാവരും സന്തോഷിച്ചു.

ആ ശിശു വളർന്നുവന്നപ്പോൾ, സ്വജീവിതം നന്മപ്രവർത്തികൾക്കായി ചെലവഴിച്ചു. ദൈവത്തിൻെറ ഇഷ്ടം ചെയ്യുന്നതിനാണ് യേശു ഏതു സമയത്തും ആഗ്രഹിച്ചിരുന്നതു്. എല്ലാ മനുഷ്യരും ദൈവത്തിൻെറ മക്കളായി, അന്യോന്യം സ്നേഹത്തിലും ഐക്യത്തിലും ജീവിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. യേശുവിൻെറ ഇഷ്ടാനുസരണം ജീവിക്കുമ്പോൾ യേശുവിൻെറ ആത്മാവ് നമ്മിൽവളരും. അതാണ് ക്രിസ്മസ്സിൻെറ അനുഭവം.

.... .... ....

യേശുവിൻെറ ജനന സമയത്തേതിനോടു സദൃശ്യമായ ഒരു കാലഘട്ടത്തിലാണ് നാമിന്നു ജീവിക്കുന്നതു്. കുടുംബങ്ങളായും സമൂഹങ്ങളായും രാഷ്ട്രങ്ങളായും ലോകത്തിൽ അസഹിഷ്ണുതയും അസ്വസ്ഥതയും അസമാധാനവും തിങ്ങിവിങ്ങുന്ന ഒരന്തരീക്ഷം. ഭയവും ആശങ്കയും മനസ്സിനെ അലട്ടുന്നു. വഴക്കും പിണക്കവും വൈരാഗ്യവും പരസ്പര ബന്ധത്തെ മുറിപ്പെടുത്തുന്നു. അസൂയയും അഹങ്കാരവുംകൊണ്ട് മനസ്സു നീറിപ്പുകയുന്നു. പണക്കൊതിയും അധികാരമോഹവും വ്യക്തിബന്ധങ്ങളെ കലുഷിതമാക്കുന്നു. രാഷ്ട്രങ്ങൾ തമ്മിലുള്ള വൈരം ഒരു ലോകയുദ്ധത്തിനുതന്നെ ഇടയാക്കിയേക്കുമെന്ന ഭയം മനുഷ്യരെ പിടികൂടിക്കഴിഞ്ഞു. പലവിധത്തിലുള്ള മാരകബോമ്പുകളുടെയും മരണകരമായ റേഡിയോ ധൂളികളുടെയും കഥകൾ മനസ്സിനെ നടുക്കിക്കളയുന്നു......

ഈ വിധത്തിലുള്ള ഒരു സാഹചര്യത്തിലാണ് 1961—ലെ ക്രിസ്മസ്സ് നമ്മെ സമീപിക്കുന്നതു്. സകല അടിമത്തങ്ങളിൽനിന്നും ചങ്ങലകളിൽനിന്നും നമ്മെ വിട്ടുവിക്കുന്നതിനുവേണ്ടി ക്രിസ്തുഎഴുന്നെള്ളി. പാപത്തിൻെറബന്ധനങ്ങളിൽ നിന്ന് നമ്മെ കെട്ടഴിച്ചുവിട്ടു രക്ഷിക്കുകയായിരുന്നു അതിൻെറ ഉദ്ദേശം.

അതിനു ക്രിസ്തു പുൽക്കൂട്ടിൽ പിറന്നതുകൊണ്ടു മാത്രമായില്ല; നമ്മുടെ ഉള്ളിലും ജനിക്കണം. അതായതു് ക്രിസ്തു നമ്മുടെ ഉള്ളിൽ വസിക്കണം., നാം സ്വമനസ്സാലെ നമ്മുടെ ഹൃദയങ്ങൾ തുറന്നുകൊടുത്തു്, ക്രിസ്തുവിനെ അവിടേയ്ക്കു ക്ഷണിക്കണം. അദ്ദേഹം അവിടെ എഴുന്നെള്ളിപ്പാർക്കുമ്പോൾ, നമ്മുടെ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരമുണ്ടാകും. നമ്മുടെ ഹൃദയങ്ങളിലും കുടുംബങ്ങളിലും സമുദായങ്ങളിലും സമാധാനവും സന്തോഷവുമുണ്ടാകും. ഭയം ഓടിഒളിക്കും. ക്രിസ്തുവിൻെറ സാന്നിദ്ധ്യത്തിൽ, അദ്ദേഹത്തിനു് അഹിതമായിട്ടുള്ള യാതൊന്നിനും സ്ഥാനമില്ലല്ലൊ.

.... ... ....

"തൻെറ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന യാതൊരുവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന്നു് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു"വെന്നാണ് വിശുദ്ധ യോഹന്നാൻ എഴുതീട്ടുള്ളതു്. മനുഷ്യരെ ഉദ്ധരിച്ചു് രക്ഷിക്കുന്നതിനാണ് യേശുക്രിസ്തു ലോകത്തിൽ അവതരിച്ചതു്. അതിനുവേണ്ടിത്തന്നെയാണ് അദ്ദേഹം പ്രവർത്തിച്ചതും. യേശുവിൽ വിശ്വസിക്കുന്നവർാരും നശിച്ചു പോകുവാൻ ദൈവം അനുവദിക്കയില്ല. പാപമോചനത്തിൻെറയും നിത്യ

ജീവൻെറയും ഭാഗ്യകരമായ അനുഭവം യേശുവിനെ കത്താവെന്നു ഹൃദയംകൊണ്ടു് വിശ്വസിക്കുകയും വായ്കൊണ്ടു് ഏററുപറയുകയും ചെയ്യുന്നവർക്കുള്ളതാണു്. അങ്ങനെ വിശ്വാസത്താൽ രക്ഷിക്കപ്പെട്ടുന്നവർ ദൈവത്തിൻെറ മക്കളെന്ന പദവിയിലേയ്ക്കു പ്രവേശിക്കുന്നു. അതുകൊണ്ടത്രെ ക്രിസ്മസ്സ്—യേശുവിൻെറ ജനനം—ലോകം ആഘോഷപൂർവ്വം കൊണ്ടാട്ടുന്നതു്.

... .... ...

ക്രിസ്മസ്സ് ബാഹ്യപ്രകടനങ്ങളുടെ ഒരാഘോഷം മാത്രമായിത്തീന്നുകൂടാ. ദൈവം തൻെറ ഏററവും വലിയ സമ്മാനമായ സ്വപുത്രനെ ലോകത്തിനു നൽകിയ സംഭവമാണതു് അനുസ്മരിപ്പിക്കുന്നതു്. ജാതിമതഭേദമെന്യ, കുബേര കുചേല വ്യത്യാസം കൂടാതെ, സർവ മനുഷ്യരുടെയും രക്ഷിതാവായി അവതരിച്ച യേശുവിനെ നാം നമ്മുടെ ഹൃദയങ്ങളിൽ സ്വീകരിച്ചു്, നമ്മുടെ സർവസ്വവും തുറന്നിട്ടുകൊടുക്കണം. വ്യക്തികളായും കുടുംബമായും നാം ക്രിസ്തുവിനെ സ്തോത്രം ചെയ്യുകയും ആരാധിക്കുകയും ചെയ്യണം. മനുഷ്യരാശിക്കു മുഴുവൻ ആനന്ദം നൽകുവാൻ യേശുക്രിസ്തു ജനിച്ചിരിക്കുന്നു. ക്രിസ്തു നമ്മുടെ ഹൃദയങ്ങളിൽ പ്രവേശിച്ചു്, നമ്മെ സമാധാനവും സന്തുഷ്ടിയുമുള്ളവരാക്കി, കൂടുതൽ ശക്തിയേറിയ പ്രവർത്തനങ്ങൾക്കു് നമുക്കു് കരുത്തും ഉന്മേഷവും പ്രദാനം ചെയ്യട്ടെ.

.... .... ...

"അവൾ ആദ്യജാതനായ മകനെ പ്രസവിച്ചു, ശീലകൾ ചുററി വഴിയമ്പലത്തിൽ അവക്കു സ്ഥലമില്ലായ്കയാൽ പശുത്തൊട്ടിയിൽ കിടത്തി......"

... .... ...

"തങ്ങളുടെ ശത്രുക്കളെ വധിച്ചു് തങ്ങളെ ഉദ്ധരിക്കുന്നതിനു് ഒരു രാജാവിനെയാണു് അവർ പ്രതീക്ഷിച്ചിരുന്നതു്, എന്നാൽ, അങ്ങു് ഒരു കൊച്ചു ശിശുവായി വന്നു...."

"ക്രിസ്തു ആയിരം പ്രാവശ്യം ബേതലഹേമിൽ ജനിച്ചാലും പ്രയോജനമില്ല. അദ്ദേഹം നിങ്ങളിൽ പിറക്കുകതന്നെവേണം. അല്ലാത്തപക്ഷം, നിങ്ങളുടെ ആത്മാവു് ഏകാന്തതയനുഭവിക്കുകതന്നെ ചെയ്യും."

"ബേതലഹേമിൽ ദിവ്യശിശുവിൻെറ ജനനത്തിങ്കൽ മനുഷ്യരോടുള്ള അങ്ങയുടെ സ്നേഹത്തെ പ്രഖ്യാപനം ചെയ്ത പിതാവായ ദൈവമേ, അവിടുത്തെ പുത്രനെ സന്തോഷത്തോടുകൂടി സ്വാഗതം ചെയ്യാനും, ഞങ്ങളുടെ സാധാരണജീവിതത്തിൽ അദ്ദേഹത്തിനു സ്ഥാനമനുവദിക്കാനും ഞങ്ങളെ സഹായിക്കണമേ. പരസ്പര സമാധാനത്തിലും അവിടുത്തെ കുടുംബം മുഴുവനോടും സൗമനസ്യത്തിലും ജീവിക്കാൻ ഞങ്ങളെ പ്രാപ്തരാക്കണമേ."

# പരീക്ഷകളെ എങ്ങനെ ചെറുത്തു നിൽക്കും

**ഡോ. സ്റ്റൈലി ബ്ളാൻറൺ**

ii

പരീക്ഷകൾക്കെതിരായിട്ടുള്ള പ്രതിരോധം ശക്തിപ്പെടുത്തുന്നതിനുള്ള മാർഗ്ഗങ്ങളെപ്പററിയാണല്ലൊ പറഞ്ഞുവന്നതു്. ദുർബലവശങ്ങൾ മുൻകൂട്ടി കണ്ടുവയ്ക്കുകയാണു് മറെറാരു മാർഗ്ഗം. പല പരീക്ഷകളും പല ഡിഗ്രിയിലുള്ള തീവ്രതയോടുകൂടിയാണു് പല തരക്കാരായ ആളുകളെ ആകർഷിക്കുന്നതു്. ചിലർക്കു് പ്രലോഭനം കൂടിയും ചിലർക്കു് കുറഞ്ഞുമിരിക്കും. ആത്മാർത്ഥതയോടെ കുറച്ചൊരു ആത്മപരിശോധന നടത്തുന്നപക്ഷം വളരെയധികം കുഴപ്പങ്ങൾ ഒഴിവാക്കാവുന്നതേയുള്ളു.

നിങ്ങൾ കടുത്ത ഉൽക്കർഷേച്ഛുവാണോ? അങ്ങനെയെങ്കിൽ, വിജയത്തിനുവേണ്ടിയുള്ള സമരത്തിൽ മററുള്ളവൻെറ കഴുത്തറുക്കാനുള്ള പരീക്ഷ മിക്ക മനുഷ്യരെക്കാളും നിങ്ങൾക്കു കൂടിയിരിക്കും.

നിങ്ങൾക്കുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നതിനേക്കാൾ കൂടുതൽ പ്രാധാന്യവും പ്രാമുഖ്യവും നിങ്ങൾ ആഗ്രഹിക്കുന്നുണ്ടോ? അങ്ങനെയെങ്കിൽ, നിങ്ങളെപ്പററിത്തന്നെ അവിരാമം സംസാരിക്കുന്നതിനും യാതൊന്നും ഉദ്ദേശിക്കാത്തിടത്തു് അവഗണന കാണുന്നതിനും എല്ലാക്കാര്യങ്ങളും സ്വയം ബന്ധപ്പെടുത്തി ദർശിക്കുന്നതിനുമുള്ള പ്രവണതയ്ക്കെതിരായി നിങ്ങൾ കരുതലോടിരിക്കണം.

പരിപൂർണ്ണതയിലേക്കുള്ള പ്രവണതയോടുകൂടിയ വ്യക്തിയാണു നിങ്ങളെങ്കിൽ, നിങ്ങളുൾപ്പടെ എല്ലാവരിൽനിന്നും വളരെയധികം പ്രതീക്ഷിക്കുകയെന്ന പരീക്ഷയെ നിങ്ങൾ എതിർത്തു നിൽക്കേണ്ടിയിരിക്കുന്നു.

ജീവിതത്തെപ്പററി അതിരു കവിഞ്ഞ അസംതൃപ്തി തോന്നുന്നുണ്ടോ? അങ്ങനെയെങ്കിൽ, മദ്യപാനം തുടങ്ങിയ ആകർഷണങ്ങളിലൂടെ യാഥാർത്ഥ്യത്തിൽനിന്നു് ഓടി ഒളിക്കാൻ നിങ്ങൾ പരീക്ഷിക്കപ്പെട്ടേക്കും.

ഓരോ മനുഷ്യനും, പരീക്ഷകൾ കാത്തു കിടക്കുന്നതായി ചില ജീവിതവശങ്ങളുണ്ടു്. വാസ്തവത്തിൽ പരീക്ഷ നമ്മെ കാത്തുകിടക്കുകയല്ല, നമ്മുടെ സ്വഭാവത്തിലെ ബലഹീനത അതു കണ്ടുപിടിക്കുവാൻ നമ്മെ ഹേമിക്കുകയാണു്. സുഖലോലുപനായ ഒരു വ്യക്തിക്കു് പ്രേമാർദ്രമായ സാഹചര്യങ്ങൾ ഒന്നിനു പുറകെ മറെറാന്നായി തൻെറ മുമ്പിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നുവെന്നു തോന്നും. വാസ്തവത്തിൽ, അയാൾ തൻെറ പുരുഷത്വത്തിൻെറ ഉറപ്പിനെപ്പററിയ ശങ്കയോ അഹന്തയുടെ ചഞ്ചലത്വമോ കാരണം ഇങ്ങനെയുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കുകയാവാം. സ്വന്തം ദുർബലവശങ്ങൾ അറിഞ്ഞുകഴിഞ്ഞാൽ, സമരം പകുതി ജയിച്ചുകഴിഞ്ഞു.

### യുക്തിവാദത്താലുള്ള ന്യായീകരണശ്രമം

പരീക്ഷയ്ക്കു വഴങ്ങി കൊടുക്കുന്നതിനെ ന്യായീകരിച്ചു്, മനസ്സാക്ഷിയെ സാന്ത്വനപ്പെടുത്താനുള്ള ഒരു ശ്രമമാണിതു്. കറുപ്പു് ഉപയോഗിക്കുന്നതുപോലെ തന്നെ. പണം അപഹരിക്കുന്നവൻ താൻ കേവലം "വായ്പ" എടുക്കുകയാണെന്നും താമസിയാതെ അതു തിരിച്ചടച്ചേക്കാമെന്നും സ്വയം പറയും. തൻെറ ഭാര്യയ്ക്കു് അറിഞ്ഞുകൂടായ്കയാൽ തൻെറ വിശ്വാസവഞ്ചന അവളെ വേദനിപ്പിക്കുകയില്ലെന്നാണു് അവിശ്വസ്തനായ ഭർത്താവിൻെറ വാദം. ഗതിവേഗം വർദ്ധിപ്പിക്കുന്ന

തുമുതൽ കള്ളക്കണക്കു ചമയ്ക്കുന്നതു വരെ ദിവസേന ഒരായിരം പരീക്ഷകളിൽ, ന്യായീകരണവാദിയുടെ മനോഭാവമിതാണ്: "എല്ലാവരും അങ്ങനെ ചെയ്യുന്നുണ്ട്, പിന്നെ എനിക്കെന്തുകൊണ്ടു ചെയ്തുകൂടാ?" പരിപൂർണ്ണവും ആത്മാർത്ഥവുമായ സത്യസന്ധത എളുപ്പമല്ല. എന്നാൽ, സാന്മാർഗ്ഗികമായ ഒരു തീരുമാനത്തിനുള്ള സന്ദർഭമുണ്ടാകുമ്പോൾ, യുക്തിവാദംകൊണ്ടുള്ള ന്യായീകരണശ്രമമാണ് കണ്ടുപിടിക്കാൻ ഏററവും വിഷമമുള്ള പരീക്ഷയെന്ന് ഓർത്തിരുന്നാൽ, ശരിയായ തീരുമാനം ചെയ്യാൻ നിങ്ങൾക്കു കൂടുതൽ സാദ്ധ്യമായിത്തീരും.

### മുമ്പോട്ടു നോക്കുക

പരീക്ഷകളിൽ 90 ശതമാനത്തിൻെറ കാര്യത്തിലും, ആത്യന്തികമായ ദൂഷ്യഫലങ്ങൾ താൽക്കാലികമായ തൃപ്തിയെക്കാൾ വർദ്ധിച്ചിരിക്കാനാണ് സാദ്ധ്യത. ഇതിൻെറ വാസ്തവസ്ഥിതി, ദൈനംദിനമുള്ള ചെറിയ പരീക്ഷകളുടെ കാര്യത്തിൽ പരീക്ഷിച്ചുനോക്കുക. ഇന്നത്തെ കൂടി, നാളത്തെ അതിൻെറ പ്രത്യാഘാതവുമായി തട്ടിച്ചു നോക്കുമ്പോൾ,ആവശ്യമുള്ളതായിരുന്നോ? വേദനിപ്പിക്കുന്ന ഒരു പ്രസ്താവന ചെയ്തതിൽ ലഭിച്ച നിമിഷനേരത്തെ തൃപ്തി ഒരു സൗഹൃദം നശിപ്പിച്ചതിനേക്കാൾ വിലയേറിയതാണോ? ബുദ്ധിപൂർവ്വമായ മറുപടി നിഷേധരൂപത്തിലായിരിക്കും.

പക്ഷേ, ശക്തിയേറിയ പരീക്ഷ ബുദ്ധിയെ മറിച്ചുകളയും. ഫ്രോയിഡു പറഞ്ഞു: "ബലവത്തായ വൈകാരിക ശക്തികളുടെ സ്വാധീനത്തിൽനിന്നു മാററിനിറുത്തുമ്പോൾ മാത്രമേ ബുദ്ധിക്കു ശരിയായി പ്രവർത്തിക്കാൻ കഴിയൂ" അതുകൊണ്ട്, നിങ്ങളുടെ തീരുമാനശക്തി കാർന്നുകൊണ്ടു മുട്ടുന്നതിനുമുമ്പായി പരീക്ഷയുടെ ഉറവിടത്തിൽനിന്നു സ്വയം പിന്മാറുകയോ അല്ലെങ്കിൽ പരീക്ഷയുടെ ഉറവിടത്തെ നിങ്ങളിൽനിന്നു അകററുകയോ ചെയ്യുകയാണ് ഏററവും നല്ല പ്രതിരോധോപാധി.

മാന്യനായ ഒരാൾ ഇതു ചെയ്യുന്നതു ഞാനൊരിക്കൽ കണ്ടു. അദ്ദേഹത്തിൻെറ ഭാര്യ കിടക്കയിൽത്തന്നെ കഴിയാൻ നിർബന്ധിതയായ ഒരു മുടന്തയാണ്. തൻെറ ജോലിസ്ഥലത്ത് അദ്ദേഹം സുന്ദരിയായ ഒരു വിധവയെ കണ്ടുമുട്ടി. ഉദ്ദേശിക്കാതെ തന്നെ അവർ പ്രേമബദ്ധരായി. പക്ഷേ അവർ എന്തെങ്കിലും അനാശാസ്യ ബന്ധത്തിൽ പ്രവേശിക്കുകയോ, അയാൾ ഭാര്യയോടു വിവാഹമോചനത്തിനാവശ്യപ്പെടുകയോ ചെയ്തില്ല. ഉടനടിയുള്ള ആഗ്രഹങ്ങൾക്കപ്പുറത്തേക്ക് നോക്കിക്കൊണ്ട്, ഇനിയും പരസ്പരം കാണാതിരിക്കാൻ അവർ ഒരു തീരുമാനമെടുത്തു. സങ്കടസമേതം അദ്ദേഹം പിന്നീടൊരിക്കൽ എന്നോടു പറഞ്ഞു: "മറെറാരു വ്യക്തിയുടെ ഹൃദയത്തെ വേദനിപ്പിച്ചുകൊണ്ട്, സന്തോഷത്തിലേക്കു കടന്നുചെല്ലുക അസാദ്ധ്യമാണെന്ന് ഞങ്ങൾക്കു മനസ്സിലായി."

### തുറന്നു പറയുക

പരീക്ഷ വളരെ വ്യക്തിപരമായ കാര്യമാകയാലും, അനർഹമായ വികാരങ്ങളും ഉദ്ദേശങ്ങളും അതിലന്തർഭവിച്ചിട്ടുള്ളതായി തോന്നുകയാലും, മിക്ക മനുഷ്യരും സ്വന്തം പ്രശ്നങ്ങൾ രഹസ്യമായി സൂക്ഷിക്കാറാണു പതിവ്. എന്നാൽ നിങ്ങൾ ഒരു ധാർമ്മിക പ്രശ്നവുമായി മല്ലടിക്കുമ്പോൾ, തനിയെ അങ്ങനെ മല്ലടിക്കാതിരിക്കുകയാണു നന്ന്. നിങ്ങളുടെ കുടുംബ ഡോക്ടറോടോ, ഇടവകപ്പട്ടക്കാരനോടോ, വിവരം രഹസ്യമായി സൂക്ഷിക്കാൻ കഴിവുള്ള, സുബുദ്ധിയായ ഒരു സുഹൃത്തിനോടോ, ആ പ്രശ്നത്തെപ്പററി സംസാരിക്കുക. വളരെയധികം ഏകാന്തചിന്തയ്ക്കു സാധിക്കാത്ത വിധത്തിൽ, ഒരു സ്ഥിതിഗതി സുവ്യക്തമാക്കാൻ ചർച്ചയ്ക്കു സാധിക്കും.

ചിലപ്പോൾ പരീക്ഷയെന്നു തോന്നുന്ന കാര്യം അങ്ങനെയൊന്നായിരിക്കണമെന്നില്ല. വിവാഹം ചെയ്യ്, രോഗിണിയായ അമ്മയെ വിട്ടു പോകാൻ "പരീക്ഷ" തോന്നി, മനോവ്യാകുലപ്പെട്ട ഒരു യുവതി അടുത്ത കാലത്ത് എന്നെ സമീപിക്കയുണ്ടായി. പക്ഷേ, സ്വന്തമായൊരു ജീവിതം നയിക്കുന്നതിനുള്ള അവളുടെ ആഗ്രഹംതികച്ചുംസാധാരണമായ ഒന്നാണ്. അമ്മയുടെ അതിശയോക്തിപരമായ ആവശ്യങ്ങൾക്കു സ്വയം ബലികഴിക്കാനുള്ള ആഗ്രഹമായിരുന്നു വാസ്തവത്തിലുള്ള "പരീക്ഷ".

നിങ്ങളിൽ നിന്നു തന്നെയോ മററുള്ളവരിൽനിന്നോ ആത്മനിയന്ത്രണം ആവശ്യപ്പെടുന്നതിൽ ന്യായയുക്തത പാലിക്കുക. സ്വർണ്ണനിയമമനുസരിക്കുന്നതിൽ വിശുദ്ധന്മാർക്കു പോലും വിഷമത നേരിട്ടു. "ഞാൻ ഇച്ഛരിക്കുന്ന നന്മയല്ല, ഇച്ഛരിക്കാത്ത തിന്മയാണ് പ്രവർത്തിക്കുന്നതു"—വിനയപൂർവ്വം വിശുദ്ധ പൗലൂസ് പ്രസ്താവിക്കുന്നു. അദ്ദേഹത്തെപ്പോലുള്ള ഉത്കടമാനസർ ആ വിധത്തിൽ അലട്ടപ്പെട്ടന്നപക്ഷം, നിസ്സാരവ്യക്തികളായ നമ്മുടെ യാത്ര ക്ലേശകരമാകുന്നതിൽ വിസ്മയിക്കാനുണ്ടോ? പ്രാകൃതവും സ്വാതന്ത്ര്യവുമായ നമ്മുടെ വ്യക്തിത്വഭാഗം എക്കാലത്തും അധികാരത്തെ എതിർത്തുകൊണ്ടിരിക്കും.

പോരാട്ടം അവസാനമില്ലാത്തതാണ്. എന്നാൽ, പരീക്ഷയെ അതിൻെറ തനിരൂപത്തിൽ നിങ്ങൾക്കു ഗ്രഹിക്കാൻ കഴിയുമെങ്കിൽ, ദുർബ്ബല വശങ്ങളെ നിങ്ങൾക്കു കണ്ടുപിടിക്കാൻ കഴിയുമെങ്കിൽ, ന്യായീകരണവുംദൂരദൃഷ്ടിയില്ലായ്മയും ഒഴിവാക്കാമെങ്കിൽ, നിങ്ങൾ മുമ്പോട്ടു നീങ്ങുകയാണ്. കുറച്ചൊന്നു വീണാലും, തത്വങ്ങളെ മുറുകെ പിടിച്ചു നിൽക്കാൻ നിങ്ങൾക്കു കഴിയുന്നപക്ഷം, നിങ്ങൾ മുൻനിരയിൽത്തന്നെ. ഏതാനും സമരങ്ങളിൽ നിങ്ങൾ പരാജയപ്പെട്ടുവെന്നു വരാം. പക്ഷേ അവസാനം നിങ്ങൾ യുദ്ധത്തിൽ വിജയിക്കാനാണു സാദ്ധ്യത.

(റീഡേഴ്സ് ഡൈജസ്റ്റിലെ ഒരു ലേഖനത്തിൻെറ തർജ്ജമ).

---

### റവ. ഫാദർ പോൾവറുഗീസ്

സഭകളുടെ അഖില ലോക കൗൺസിലിൻെറഒരു അസോഷ്യേററ് ജനറൽ സെക്രട്ടറിയായി റവ. ഫാദർ പോൾ വറുഗീസിനെ ക്ഷണിക്കുകയും അദ്ദേഹം ആ ക്ഷണം സ്വീകരിക്കുകയും ചെയ്തിരിക്കുന്നു. ഡയറക്ടർ ഓഫ് എക്യൂമെനിക്കൽ ആക്ഷൻ എന്ന സ്ഥാനവും അദ്ദേഹം വഹിക്കുന്നതാണ്. ഉത്തരവാദിത്തമേറിയ ഈ ചുമതല വഹിക്കുന്നതിന് ഫാദർ പോൾ വറുഗീസിനെ അനുവദിക്കണമെന്ന് പ. കാതോലിക്കാബാവാ തിരുമേനിയോടഭ്യർത്ഥിച്ചുകൊണ്ട് ഡോ. വിസ്സർട്ട് ഹൂഫ്ററ് അയച്ച കത്തിൽ സഭകളുടെ ഡൽഹി സമ്മേളനത്തിൽ ബ. അച്ചൻ ചെയ്ത പ്രസംഗങ്ങളെയും സംഭാവനകളെയും പററി അത്യധികമായ അഭിനന്ദനം രേഖപ്പെടുത്തീട്ടുണ്ട്.

# ക്രിസ്മസ് ഗാനങ്ങളുടെ ഉത്ഭവം

വറുഗീസ് കെ. ചാക്കോ, മാവേലിക്കര.

"ജീവിതസമരത്തിലുള്ള കൊട്ടങ്കാററിൻെറയും സമ്മർദ്ദങ്ങളുടെയും മാധുര്യമേറിയ സംഗീതശകലങ്ങളുടെ അലകൾ നമ്മുടെ ശക്തി പുനരുദ്ധരിക്കുന്നതിനും നമ്മുടെ ഭയത്തെ ദൂരീകരിക്കുന്നതിനും സഹായിക്കുന്നു. അവ ദൈവദൂതന്മാരെപ്പോലെ ആശ്വാസപ്രദങ്ങളാണ്." സംഗീതത്തെ പരാമർശിച്ച് ഡബ്ളിയു. ററി. സ്റ്റഡ് പറയുന്ന അഭിപ്രായമാണിത്.

ദൂതസംഘത്തിൻെറ പാട്ടുകളുടെ സ്മരണ വീണ്ടും നമ്മെ വലയം ചെയ്യുന്ന ഈ സന്ദർഭത്തിൽ ക്രിസ്മസ്സ് ഗാനങ്ങളെപ്പററി ചിന്തിക്കുവാൻ ഏതാനും നിമിഷങ്ങൾ ചെലവഴിക്കുന്നതു് വ്യർത്ഥമല്ല. ക്രിസ്മസ്സുപോലെ സംഗീത സമ്പത്തുള്ള ദവറൊരു പെരുനാളും സഭ കൊണ്ടാടാറില്ല. ഈ സമയത്തു് എല്ലാവിധത്തിലുള്ള പാട്ടുകളും—കരോൾ, ആംതങ്ങൾ, കീർത്തനങ്ങൾ—നാം പാടുന്നു. നമ്മെ വിസ്മയിപ്പിക്കുന്ന സംഗീതസമ്പത്തു് അവയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. നാലാം ശതാബ്ദം വരെയും ക്രിസ്മസ്സ് പൊതുവായ ഒരുത്സവമായി അനുഷ്ഠിച്ചുപോന്നില്ല. അതുപോലെതന്നെ വിശുദ്ധ ഫ്റാൻസിസിൻെറ കാലം വരെ കരോൾ പാടിയിരുന്നുമില്ല. വിശുദ്ധ ഫ്റാൻസിസിൻെറയും അനുയായികളുടെയും പരിശ്രമഫലമായിവിവിധ പള്ളികളിൽ ഒരു പുൽത്തൊട്ടിയുടെ സാമീപ്യത്തിൽ ക്രിസ്മസ്സ് കരോൾ പാടുന്നതിനു് ആരംഭിച്ചു. ഇതിൽ ഒന്നാമത്തേതു് 1123-ൽ അസീസിക്കടുത്തുള്ള ഗ്രീസിയോയിലെപള്ളിയിലായിരുന്നു. കരോൾ എന്ന വാക്കിൻെറ പുരാതന അർത്ഥം ഡാൻസ് എന്നാണ്. അതിനാൽ യഥാർത്ഥകരോളിൽ ഈ വാക്കു് വ്യഞ്ജിപ്പിക്കുന്ന സന്തോഷ പ്രകടനങ്ങൾ ഉണ്ടായിരിക്കണം. 'കരോൾ' എന്ന വാക്കും Corolla എന്ന വാക്കും ഒരേ ധാതുവിൽ നിന്നും ഉത്ഭവിച്ചതാണെന്നു് അക്ഷര ശാസ്ത്ര വിദ്ധന്മാർ അഭിപ്രായപ്പെടുന്നു. 'Corolla' എന്ന വാക്കിനു മാല എന്നും വൃത്തമെന്നും അർത്ഥമുണ്ട്. അതിനാൽ 'കരോൾ എന്ന വാക്ക് ആളുകൾ വൃത്താകൃതിയിൽ നിന്നുപാടുകയും ഡാൻസ് ചെയ്യുകയും ചെയ്യുന്ന പ്രതീതിയാണു് പ്രദാനം ചെയ്യുന്നതു്. ഏതായാലും ഒന്നാമത്തെ കരോൾ ദൈവദൂതന്മാർ തന്നെയാണു് പാടിയതു്. "അത്യുന്നതങ്ങളിൽ ദൈവത്തിനുമഹത്വം' മറിയ, സഖറിയ, ശിമയോൻ ഇവരുടെ പാട്ടുകൾ വി. ലൂക്കോസ് രേഖപ്പെടുത്തിയിട്ടുള്ളതു് ലോകത്തിൽ ഉളവാകാൻ സാദ്ധ്യതയുള്ള പാട്ടുപുസ്തകങ്ങളെ ദീർഘദർശനം ചെയ്തുകൊണ്ടായിരിക്കണം.

സുപരിചിതങ്ങളായ ക്രിസ്മസ്സ് ഗാനങ്ങളുടെ (carol) പിന്നിൽ പ്രസ്താവ യോഗ്യങ്ങളായ ഓരോ സംഭവം ഉണ്ടായിരിക്കും. ആസ്ത്രിയൻ ആൽപ്സിലെ ഒബൻഡോർഫ് (Obendorf) എന്ന സ്ഥലത്തുള്ള ഒരു ചെറിയ പള്ളിയിലെ ഓർഗനിസ്റ്റും പട്ടക്കാരനും ആകസ്മികമായി അനുഭവിക്കേണ്ടി വന്ന ഒരു മാനസിക വ്യഥയുടെ പരിണതഫലമായിട്ടാണു്, 1826—ൽ Silent night, Holy night എന്ന സുപ്രസിദ്ധഗാനം വെളിച്ചം കണ്ടതു്. ഒരു ക്രിസ്മസ്സിൻെറ തലേദിവസം ആ ഗ്രാമപ്രദേശം ഒന്നടങ്കം മഞ്ഞുമൂടിക്കിടന്ന അവസരത്തിൽ, തൻെറ ഓർഗനു് ഏതോ ഗുരുതരമായ തകരാറുണ്ടെന്നും പിറെറ ദിവസം (ക്രിസ്മസ്സ് ദിവസം) അതുപയോഗിക്കുക അസാദ്ധ്യമാണെന്നും ആ പള്ളിയിലെ ഓർഗനിസ്റ്റു് വളരെ ഹൃദയവ്യഥയോടുകൂടി മനസ്സിലാക്കി. ഗാനാലാപമില്ലാത്ത ക്രിസ്തുമസ് ശുശ്രൂഷയെപ്പററി ചിന്തിക്കുവാൻ പോലും പ്രയാസമായിരുന്നു. ആ ഇടവകാംഗങ്ങളെല്ലാം നിരാശാഗർത്തത്തിൽ പെട്ടുമെന്നും അവർ ഗ്രഹിച്ചു. ആകസ്മികമായി വന്നുചേർന്ന ഈ വൈതരണി കടക്കുവാൻ എന്തു ചെയ്യും? പട്ടക്കാരനും ഓർഗനിസ്റ്റും തലപുകഞ്ഞാലോചിച്ചു. "ഒരു പുതിയ പാട്ട്!" ആ ആശയം പട്ടക്കാരൻെറ മനസ്സിലാണു് ആദ്യമായി ഉദിച്ചതു്. അങ്ങനെ റവ. ജോസഫ് മോഹർ തൻെറ പഠനമുറിയിൽ പ്രവേശിച്ചു വിശ്വവിഖ്യാതമായ "Silent night" എന്ന ഗാനം രചിച്ചു. ഓർഗനിസ്റ്റ് ഫ്റാൻസ് ഗ്നിററർ ഉടൻതന്നെ അതിൻെറ രാഗം ചമച്ചു. ഒരു ഗിത്താരിൻെറ മാത്രം സഹായത്തോടുകൂടി ക്രിസ്മസ്ദിവസം രാവിലെ ആ ചെറിയ പള്ളിയിൽ പുതിയഗാനം ആലപിച്ചു. കേൾവിക്കാക്കും പാട്ടുകാക്കും ഒന്നുപോലെ ഈ പുതിയ ഗാനത്തിൻെറ അർത്ഥപുഷ്ടിയും രാഗഭംഗിയും ആനന്ദം പ്രദാനം ചെയ്തു എന്നാൽ ഫ്റാൻസ് തൻെറ പ്രവൃത്തിയിൽ നിരാശ മാത്രം കണ്ടു. മോശമായ ഒരു ഗാനംകൊണ്ടു് ആ ശുശ്രൂഷയുടെ ഭദ്രത താൻ നശിപ്പിച്ചു എന്ന അപകർഷബോധം അദ്ദേഹത്തെ വേദനിപ്പിച്ചു. "തീർച്ചയായും അതു മനോഹരമായ ഒരു സംഗീതം തന്നെയായിരുന്നു. അനേകം ക്രിസ്മസ്സ് ശുശ്രൂഷകളിൽ ഈ ഗാനം പാടും"—അദ്ദേഹത്തിൻെറ ഭാര്യയാണു് സമാശ്വസിപ്പിച്ചതു്. ലെയിററ്സിഗ് ഫെയറിലുള്ള കുട്ടികളുടെ ഗായകസംഘം ഈ പാട്ടു പാടി. സാക്സനിയിലെ രാജാവും രാജ്ഞിയും അവരെ കൊട്ടാരത്തിൽ വരുത്തി ഈ പാട്ടു പാടിച്ചുകേൾക്കുകയും ചെയ്തു ജർമ്മനി മുഴവനും ഇതിൻെറ പ്രശസ്തി വ്യാപിച്ചു. ഇന്നും ലോകം മുഴവനും ഈ ഗാനത്തിൻെറ മാധുര്യം ആസ്വദിക്കുന്നു.

"ക്രൈസ്തവരെ, വന്ദനെക്കുണരിൻ" എന്ന സുപ്രസിദ്ധ ക്രിസ്മസ്സ് ഗാനത്തിൻെറ പിന്നിലുമുണ്ടൊരുകഥ. 1749-ലെ ക്രിസ്മസ്സ് അടുത്തുവന്നു. ഡോ. ജോൺബൈറോം എന്ന കവി തൻെറ മകൾ ഡോർത്തിയോടു് അവൾക്കിഷ്ടമുള്ള ക്രിസ്മസ്സ് സമ്മാനത്തിൻെറപേർ ചോദിച്ചു. യാതൊരു സംശയവും കൂടാതെ 'എനിക്കൊരു കവിത എഴുതിത്തരിക' അവൾ ആവശ്യപ്പെട്ടു. തൻെറ കുറിപ്പുകളിലൂടെ ബൈറോം കണ്ണോടിച്ചപ്പോൾ 'ക്രിസ്തുമസ്സ് ദിനം' എന്ന തലവാചകത്തിലുള്ള ഒരു കവിത കാണുവാനിടയായി. 'ഡോർത്തിക്കുവേണ്ടി' എന്നുകൂടി എഴുതിച്ചേർത്തു് അതു് അദ്ദേഹം അവൾക്കു സമ്മാനിച്ചു. 1749-നും, 1750-നും ഇടയ്ക്കു് ഒരു ദിവസം അവരുടെ സ്റ്റോക്കുപോർട്ടിലുള്ള ഇടവകയിലെ ഓർഗനിസ്റ്റ് വെയിൻറൈറ്റു് ഈ കവിത കാണുന്നതിനു് ഇടയാകുകയും ഒരു 'കരോൾ' ചമയ്ക്കാനുള്ള സാദ്ധ്യതകൾ അതിലുണ്ടെന്നു് മനസ്സിലാക്കി

# മാതാപിതാക്കന്മാരുടെ ഭാരിച്ച ഒരു ഉത്തരവാദിത്തം

ഡോക്ടർ സി ആർ. ആൻഡേഴ്സൺ

ചില മാതാപിതാക്കന്മാർക്കു തങ്ങളുടെ കുഞ്ഞുങ്ങളോട് അവരുടെ സ്വന്തം ശരീരങ്ങളെ, പ്രത്യേകിച്ചും ഉല്പാദനേന്ദ്രിയങ്ങളെ, സംബന്ധിച്ച കാര്യങ്ങൾ പറഞ്ഞുകൊടുക്കുന്നതിനോളം പ്രയാസം മറ്റൊന്നുമില്ല. ആ കാര്യങ്ങളെപ്പററി മററുള്ളവരുമായി സ്വച്ഛന്ദം അവർക്കു സംസാരിപ്പാൻ കഴിയുംതാനും. അടിസ്ഥാനപരമായ ഉപദേശങ്ങൾ ലഭിച്ചിട്ടില്ലായ്കയാൽ ആ കുഞ്ഞുങ്ങളുടെ മനസ്സുതന്നെയും പലപ്പോഴും പതറിപ്പോകാറുണ്ട്.

ഈ പ്രധാന വിഷയത്തെപ്പററി ശിശുക്കളെ ശരിയായ വിധത്തിൽ പഠിപ്പിക്കാത്തപക്ഷം കുടുംബത്തിന്റെ സന്തുഷ്ടിയെ അതു സാരതരമായിബാധിച്ചേക്കും. കുട്ടികൾ പ്രകൃത്യാ ജിജ്ഞാസുക്കളത്രെ. "ഞാൻ എവിടെ നിന്നു വന്നു" എന്നന്വേഷിക്കുന്ന ഒരു കാലം ഏതൊരു ശിശുവിന്റെ ജീവിതത്തിലും അനിവാര്യമായിട്ടുണ്ടാകാവുന്നതാണ്. അവന്റെ ചോദ്യത്തിന് നിങ്ങൾ നൽകുന്ന മറുപടിയുടെ രീതി അനുസരിച്ചായിരിക്കും പിൽക്കാലജീവിതത്തിൽ കുടുംബപ്രശ്നങ്ങൾ ഓരോന്നും അവൻ കൈകാര്യം ചെയ്യുന്നതു്.

ഒരു കാര്യം തീർച്ചയാണ്. പ്രസ്തുത വിഷയത്തെപ്പററി നിങ്ങളുടെ ശിശുവിനെ അധിക നാൾ അജ്ഞതയിൽ വിടുവാൻ നിങ്ങൾക്ക് ഒരിക്കലും കഴിയുന്നതല്ല. നിങ്ങൾ ഉദ്ദേശിക്കുന്നതിലും കാലേകൂട്ടി അവൻ അതു ഗ്രഹിപ്പാൻ ശ്രമിക്കുന്നതായിരിക്കും. അക്കാരണത്താൽ തെററായ അറിവ് മററുള്ളവരിൽനിന്നു കുട്ടിക്കു ലഭിക്കുന്നതിനുമുമ്പായി ബുദ്ധിയുള്ള മാതാപിതാക്കന്മാർ പ്രസ്തുത വിഷയത്തെ സംബന്ധിച്ചുള്ള സത്യാവസ്ഥ അവനു പറഞ്ഞുകൊടുക്കുന്നു. അപ്രകാരം ബുദ്ധിയോടെ പ്രവർത്തിക്കുന്ന മാതാപിതാക്കന്മാർ തങ്ങളുടെ ശിശുവിന്റെ ആയുഷ്കാലം മുഴുവനും തങ്ങളിലുള്ള അവന്റെ വിശ്വാസം നഷ്ടപ്പെടാതെ കാത്തുകൊള്ളുന്നതാണ്.

നേരെ മറിച്ച് തങ്ങളുടെ ചുമതലകളിൽ അലസത കാണിക്കുകയും കാര്യമായ വിഷയത്തെപ്പററി അനഭിലഷണീയരായ ചില കൂട്ടുകാരിൽനിന്നു ഗ്രഹിപ്പാൻ അനുവദിക്കുകയും ചെയ്യുന്ന മാതാപിതാക്കന്മാർ തങ്ങളുടെ മക്കളുടെ നോട്ടത്തിൽ വിവേകശൂന്യരും വിശ്വസിപ്പാൻ കൊള്ളാത്തവരുമായി കാണപ്പെടും. വിവിധതരം രോഗികളുമായുള്ള നിരവധി കൂടിക്കാഴ്ചകൾ തെളിയിക്കുന്നതു വളർന്നു വരുന്ന ശിശുവിന്റെ ജീവിതത്തിൽ ഈ വിഷയം വളരെ പ്രാധാന്യമർഹിക്കുന്നുവെന്നാണ്.

ഈ വിഷയത്തെ സമീപിക്കാൻ പല മാർഗ്ഗങ്ങളുണ്ട്. നിങ്ങളെ സംബന്ധിച്ചിടത്തോളം ഏതാണു ഉത്തമമായിട്ടുള്ളതു്? ഗുരുതരമായ തെററുകൾ നിങ്ങൾക്ക് എങ്ങനെ ഒഴിവാക്കാൻ കഴിയും? ഒന്നാമതായി, നിങ്ങളുടെ കുഞ്ഞിന് അറിവു നൽകുവാൻ ശ്രമിക്കുന്നതിനുമുമ്പായി നിങ്ങളെത്തന്നെയും നിങ്ങളുടെ സ്വന്തം മനോഭാവത്തേയും പററി ഗ്രഹിപ്പാനുള്ള ഒരന്വേഷണം നിങ്ങൾ നടത്തണം. കുട്ടികൾ ചോദിക്കുന്ന ചോദ്യങ്ങൾക്കു ബുദ്ധിപൂർവ്വം എന്തു മറുപടി കൊടുക്കണമെന്നുള്ളതു് മുൻകൂട്ടി മാതാപിതാക്കന്മാർ ആലോചിച്ചു വെയ്ക്കുന്നതായാൽ സംഭ്രമമോ തെററിദ്ധാരണയോ കൂടാതെ എളുപ്പത്തിൽ മറുപടി നൽകുവാൻ കഴിയുന്നതാണ്.

നിർഭാഗ്യവശാൽ പല മാതാപിതാക്കന്മാർക്കും കുട്ടിക്കാലത്തു് അവരുടെ മാതാപിതാക്കന്മാരിൽനിന്നും ലഭിച്ചിട്ടുള്ള അറിവ് തീരെ അപര്യാപ്തമാണ്. അത്തരം മാതാപിതാക്കന്മാർ ലജ്ജ കൊണ്ടോ അജ്ഞത കൊണ്ടോ ഗർഭധാരണം, ജനനം എന്നീ വിഷയങ്ങൾ തങ്ങളുടെ മക്കൾക്ക് പഠിപ്പിച്ചുകൊടുക്കാതെ വിട്ടുകളയുന്നു. മനുഷ്യശരീരത്തിന്റെ ശരിയായിട്ടുള്ള സാധാരണ പ്രവർത്തനത്തെപ്പററി പറഞ്ഞുകൊടുക്കുന്നതിൽ യാതൊരു ലജ്ജയും ആവശ്യമില്ല. ജീവിതകാര്യങ്ങൾ തെററായി വ്യാഖ്യാനിച്ചുകൊടുത്തതിന്റെ ഫലമായി പല യുവതീ യുവാക്കന്മാരും പല ദുശ്ശീലങ്ങളും പരിചയിപ്പാൻ ഇടയായിട്ടുണ്ട്. കുട്ടികൾ നിസ്സാരമായ വിവരണംകൊണ്ടു് തൃപ്തരാകുമെങ്കിലും പറയുന്നതു് എപ്പോഴും സത്യമായിരിക്കണം.

**കാലം മാറിയിരിക്കുന്നു**

കഴിഞ്ഞ മൂന്നു ദശകങ്ങളായി പ്രസ്തുത വിഷയത്തെപ്പററിയുള്ള നമ്മുടെ അഭിപ്രായങ്ങൾക്ക് വലിയ മാററങ്ങൾ സംഭവിച്ചിട്ടുണ്ട്. പണ്ടു കാലങ്ങളിൽ നാലോ അഞ്ചോ വ

---

അതിന്റെ രാഗം രചിക്കുകയും ചെയ്തു. 1750–ലെ ക്രിസ്മസ്സ് ആഴ്ചവട്ടത്തിൽ ഓർഗനിസ്റ്റ് ഗായകസംഘങ്ങളുമായി ബൈറോമിന്റെ വീട്ടിൽ വന്ന് ആ ഗാനം ആലപിച്ചു. കവി തന്നെ അതിന്റെ മാധുര്യലഹരിയിൽ ആനന്ദസ്തബ്ധനായിപ്പോയി:

തന്റെ കുടുംബാംഗങ്ങൾക്ക് ക്രിസ്മസ്സ് ആഘോഷിക്കുന്നതിനു ലൂതർ ചമച്ചതാണ് "Give heed, my heart" എന്ന മാധുര്യമേറിയ ഗാനം. ഇതിൽ ആദ്യം 15 ശീലുകൾ ക്രമപ്പെടുത്തിയിരുന്നു. ആദ്യത്തെ ഏഴെണ്ണം ദൂതന്റെ വേഷത്തിൽ ആരെങ്കിലും വന്നുപാടുന്നതിനും ബാക്കി കുട്ടികൾ പാടുന്നതിനും ഉദ്ദേശിച്ചുള്ളതാണ്. മതപരമായ വൈരുദ്ധ്യങ്ങളുടെ ഏററുമുട്ടലിൽ, തന്റെ ഭവനത്തിന്റെ ശാന്തമായ അന്തരീക്ഷത്തിൽ മനഃസംതൃപ്തി ലഭിക്കുന്നതിന് ലൂതറും ഭാര്യയും കുട്ടികളുംചേർന്ന് ഈ പാട്ടുപാടിയതായി പരിഗണിക്കുന്നതിൽ വലിയ പന്തികേടില്ല.

ദൈവാവതാരം തീർച്ചയായും ഗാനരചനയ്ക്കു ഉറവ വററാത്ത ഒരു വിഷയമാണ്. മനുഷ്യനായി അവതാരം ചെയ്ത നമ്മുടെ ദൈവത്തിന്റെ കഥ പൂർണ്ണമായി പറയുന്നതിന് ആർക്കു സാധിക്കും? ആ കഥ പറയുന്ന വിശേഷഗാനങ്ങൾ, എപ്പോഴും ആവർത്തിച്ചാലും സൗകുമാര്യം നഷ്ടപ്പെടാത്ത ഗാനങ്ങൾ, ആത്മീയശക്തി പ്രദാനം ചെയ്യുകയും അവസാനമില്ലാത്ത മഹത്വത്തെ പാടുന്നതിന് നമ്മുടെ ഹൃദയങ്ങളെ സജ്ജീകരിക്കയും ചെയ്യും.

—യുവലോകം

യസ്സുമാത്രം പ്രായമുള്ള ഒരു കുട്ടിക്ക് ജീവോല്പാദന കാര്യങ്ങളെപ്പററി പറഞ്ഞുകൊടുക്കുകയെന്നതു് ഒരു വിപത്തായി കരുതിയിരുന്നു. ആ വക കാര്യങ്ങൾ കുഞ്ഞുങ്ങളിൽ നിന്നും മറച്ചുവയ്ക്കുന്നതു് ഒരു പതിവായിരുന്നു. കുട്ടികളെ കളിപ്പിക്കാനായി പല യക്ഷികഥകൾ പറഞ്ഞുകൊടുക്കാറുള്ളതിനും പുറമെ ശിശുവിനെ കൊക്കാണ് കൊണ്ടുവന്നതെന്നും ഡോക്ടർ ഗൂഢമായ സ്ഥലത്തുവച്ചു് ശിശുവിനെ ഉല്പാദിപ്പിച്ചശേഷം നമുക്ക് തന്നതാണെന്നും ആ സ്ഥലത്തെപ്പററി യാതൊന്നും തന്നെ അന്വേഷിപ്പാൻ പാടില്ലെന്നും ഉരിതവിട്ടുകൊടുത്താണ് വാങ്ങിയതെന്നും മററും പറയാറുണ്ട്.

കുട്ടി സ്കൂളിൽ പ്രവേശിക്കുന്നതിനു മുമ്പായി ശിശുക്കൾ എവിടെനിന്നു വരുന്നുവെന്നുള്ളതു് അറിഞ്ഞിരിക്കണം. അല്ലാത്ത പക്ഷം സ്ത്രീപുരുഷ ബന്ധത്തെക്കുറിച്ചു് ചീത്തയായ ധാരണകൾ കൂട്ടുകാരിൽ നിന്നു് ലഭിക്കുന്നതിനു് ഇടയായിത്തീരും. ജീവാരംഭത്തെക്കുറിച്ചു് അവനു് ഒന്നാമതായി കിട്ടുന്ന ധാരണകൾ അവന്റെ മനസ്സിൽ നിന്നു് മായിച്ചുകളവാൻ ഒരിക്കലും സാദ്ധ്യമല്ല. ഈ കാര്യങ്ങൾ വാത്സല്യ മാതാപിതാക്കന്മാരിൽ നിന്നും കുട്ടി പഠിക്കുകയാണെങ്കിൽ സ്ത്രീപുരുഷ ബന്ധത്തോടുള്ള അവരുടെ മനോഭാവം പരിശുദ്ധമായിരിക്കുകയും ചെയ്യുന്നതാണ്.

ഒരു കുട്ടി പുസ്തകങ്ങളിൽ നിന്നും പ്രസംഗങ്ങളിൽ നിന്നും പഠിക്കുന്നതിനേക്കാളധികം അവന്റെ ചുററുപാടുമുള്ളവരുടെ മനോഭാവത്തിൽ നിന്നാണ് പഠിക്കുന്നതു്. കുടുംബത്തിൽ അവൻ കാണുന്നതും അനുഭവിക്കുന്നതുമാണ്, പ്രായമായശേഷം വായിച്ചുപഠിക്കുന്നതിനേക്കാൾ കൂടുതൽ മനസ്സിൽ പതിയുന്നതു്. കുടുംബജീവിതത്തിന്റെ വീതിയും ആഴവും നന്നായി ഗ്രഹിക്കുന്നതു് അവന്റെ സ്വന്തം ഭവനത്തിൽ വച്ചത്രെ. മാതാവു്, പിതാവു് ഭർത്താവു്, ഭാര്യ, എന്നീ വാക്കുകളുടെ അർത്ഥമെന്താണെന്നുള്ളതു് അവിടെവച്ചാണ് അവനു കാണ്മാൻ കഴിയുന്നതു്. ഒരു ശിശു എന്നതു് എന്താണെന്നുള്ളതും അവൻ മനസ്സിലാക്കുന്നു.

**ശരിയായ ഉപദേശം**

മാതാപിതാക്കന്മാർ പറയുന്നതല്ല, എങ്ങനെ പറയുന്നു എന്നുള്ളതത്രെ, കാര്യമായ സംഗതി. പുരുഷന്മാർക്ക് ജീവിതത്തിൽ സംതൃപ്തിയുള്ള സകലവുമുണ്ടെന്നുള്ള അഭിപ്രായം ഒരു മാതാവു് അവളുടെ മകളോടു പറയുകയാണെങ്കിൽ അവൾ വളരുമ്പോൾ സ്വാഭാവികമായി അതേ തോന്നൽ അവൾക്കുമുണ്ടാകുന്നതത്രെ. ഒരു കൊച്ചു കുട്ടിയെന്ന കണക്കിൽ അവൾ അവളുടെ സ്വജാതിയോടു അവജ്ഞ കാണിക്കുകയും വേഗത്തിൽതന്നെ സമപ്രായക്കാരായ ആൺകുട്ടികളെ കവിഞ്ഞു പ്രവർത്തിപ്പാൻ ശ്രമിക്കുകയും ചെയ്യുന്നതായിരിക്കും. അവൾ നടിക്കുന്ന ആണത്വത്തിൽ അവൾ പ്രശംസിക്കും. ഒടുവിൽ നിർദ്ദയയായും അധികാരമോഹിയായും അവൾക്കുതന്നെയും ചുററുപാടുമുള്ളവരോടും സന്തോഷമില്ലാത്തവളായും ആയിത്തീർന്നുവെന്നു വന്നേക്കാം. അവൾ വിവാഹം ചെയ്യുകയാണെങ്കിൽ ഭാര്യയും മാതാവും എന്ന വൃത്തിയിൽ അവൾ സംതൃപ്തിയുള്ളവളായിരിക്കുകയില്ല. സമാധാനമായി കഴിച്ചുകൂട്ടുവാൻ എത്രതന്നെ ശ്രമിച്ചാലും സംതൃപ്തിയുള്ള ഒരു ഭാവി അവൾക്കുണ്ടായിരിക്കുന്നതല്ല. ഇതിൽ നിന്നു കുട്ടികൾക്കു് നൽകുന്ന ഉപദേശം ശരിയായ തരത്തിലുള്ളതായിരിക്കണമെന്നുള്ളതിന്റെ പ്രാധാന്യം എത്രമാത്രമുണ്ടെന്നുള്ളതു് മനസ്സിലാക്കാമല്ലൊ.

—ആരോഗ്യബോധിനി

# വേദവായനക്കുറിപ്പുകൾ

**ചൊവ്വാ**

എഫേസ്യർ 3: 1—9, 1 കൊരിന്ത്യർ 9: 16.

തനിക്കു ലഭിച്ച ഏററവും വലിയ ദാനമായ "ക്രിസ്തുവിന്റെ അപ്രമേയ ധന"ത്തെ മററുള്ളവരുമായി പങ്കുകൊള്ളുന്നതു വലിയ പദവി ആയി പൗലൂസ് ശ്ളീഹാ കരുതി. "ഞാൻ സുവിശേഷം അറിയിക്കുന്നില്ല എങ്കിൽ എനിക്കു് അയ്യോ കഷ്ടം" എന്നാണ് അദ്ദേഹം പറയുന്നതു്. ക്രിസ്തുവിന്റെ സ്നേഹം തന്നെ നിർബ്ബന്ധിച്ച അനുഭവമാണ് പൗലൂസിനുണ്ടായിരുന്നതു്. ക്രിസ്മസ്സിൽ സന്തോഷത്തോടെ കർത്താവിനെ സ്വീകരിച്ച നാം ആ വലിയ ദാനത്തെ നമുക്കായി മാത്രം അടക്കി വെച്ചു അനുഭവിക്കാനാണോ ഇഷ്ടപ്പെടുന്നതു്? കർത്താവിൽ നമുക്കു ലഭ്യമായ കൃപയും അനുഗ്രഹങ്ങളും മററുള്ളവർക്കും ലഭ്യമാകാൻ നാം ആഴമായി ആഗ്രഹിക്കയും പ്രാർത്ഥിക്കയും ചെയ്യണം. സുവിശേഷത്തിന്റെ പ്രചരണത്തിനു് ഏതെല്ലാം വിധത്തിൽ സഹായിക്കാൻ നമുക്കു കഴിയും? പ്രതിഷ്ഠിക്കപ്പെട്ട ജീവിതം, പ്രാർത്ഥന, സ്നേഹം, സേവനം, ഉദാര സംഭാവനകൾ മുതലായവയാൽ ക്രിസ്തുവിന്റെ സുവിശേഷപ്രചരണത്തിനും ദൈവരാജ്യത്തിന്റെ പുരോഗതിക്കും സഹായിക്കുകയാണ് നമുക്കുള്ള ഏററവും വലിയ കർത്തവ്യവും പദവിയും.

**ബുധൻ**

1 യോഹന്നാൻ 1: 1—

നമുക്കു് ഏററവും അർത്ഥവത്തും ഉപകാരപ്രദവുമായി തോന്നിയിട്ടുള്ള കാര്യങ്ങൾ മററുള്ളവരെയും അറിയിക്കുവാൻ നാം ആഗ്രഹിക്കുന്നു. യോഹന്നാൻ ശ്ളീഹായ്ക്കു് അങ്ങനെ അറിയിക്കുവാനുണ്ടായിരുന്നതു് യേശുക്രിസ്തുവിൽകൂടി തനിക്കു് അനുഭവപ്പെട്ട നിത്യജീവനായിരുന്നു. യേശുക്രിസ്തുവിനോടുള്ള ഉററ സ്നേഹബന്ധത്തിൽ ഒരു പുതിയ ജീവൻ തന്നെ യോഹന്നാനും അവനോടുകൂടെ ഉണ്ടായിരുന്നവർക്കും അനുഭവപ്പെട്ടു. ആ അനുഭവത്തിന്റെ വെളിച്ചത്തിലും ശക്തിയിലുമാണ് അവർ സാക്ഷീകരിക്കുന്നതു്. ക്രിസ്ത്യാനികളെന്ന നിലയിൽ നാമും ഇങ്ങനെയുള്ള സാക്ഷ്യം നൽകണമെന്നു ദൈവം ഉദ്ദേശിക്കുന്നു. എന്നാൽ അതിനാവശ്യമായ അനുഭവം നമുക്കുണ്ടോ? യേശുക്രിസ്തു മുഖാന്തിരം പിതാവായ ദൈവത്തോടുള്ള സംസർഗ്ഗത്തിലും അന്യോന്യമുള്ള ക്രിസ്തീയ സ്നേഹബന്ധത്തിന്റെ കൂട്ടായ്മയിലും നിത്യജീവന്റെ അനുഭവത്തിൽ അനുദിനം വളരുവാൻ നമുക്കു കഴിയുന്നുണ്ടോ? അങ്ങനെയെങ്കിൽ മാത്രമേ ക്രിസ്തുവിന്റെ വിശ്വസ്ത സാക്ഷികളായിരിപ്പാൻ നമുക്കു കഴിയൂ.

**വ്യാഴം**

ലൂക്കോസ് 10: 38-42; യോഹന്നാൻ 11:5.

ദൈവത്തിന്റെ ദാനങ്ങൾ മററു

ള്ളവരുമായി പങ്കുവെയ്ക്കുന്നതി
ന്നു മുമ്പായി അവയെ ദൈവത്തിൽ നിന്നു സ്വീകരിക്കുവാൻ നാം പഠിക്കണം. മാർത്തയും മറിയയും ലാസറും അവരുടെ കുടുംബത്തിലേക്ക് യേശുവിനെ സ്വാഗതം ചെയ്തു. എന്നാൽ യേശുവിന്റെ സന്ദർശനത്തിൽനിന്നും ശരിയായ അനുഗ്രഹം പ്രാപിച്ചതു മറിയ മാത്രമായിരുന്നു. യേശു അവർ മൂവരേയും ഒരുപോലെ സ്നേഹിച്ചു. എന്നാൽ മൂവരും ഒരുപോലെ ആ സ്നേഹം സ്വീകരിക്കുവാൻ സന്നദ്ധരല്ലായിരുന്നു. മറിയയ്ക്കു കൂടുതൽ സ്വീകരിക്കുവാനുള്ള കഴിവും സന്നദ്ധതയുമുണ്ടായിരുന്നതുകൊണ്ട് അവൾക്കു കൂടുതൽ ലഭിച്ചു. അനുദിനമുള്ള നമ്മുടെ ബദ്ധപ്പാടുകൾക്കിടയിൽ പ്രാർത്ഥന,വേദവായന, ധ്യാനം, മുതലായവയിൽ കൂടി യേശുവുമായി സംസർഗ്ഗം പുലർത്തുന്ന കാര്യത്തിനു നാം പ്രഥമസ്ഥാനം നൽകുന്നുണ്ടോ?

പ്രാർത്ഥനയുടെയും ക്രിസ്തീയ കൂട്ടായ്മയുടെയും അന്തരീക്ഷം പുലർത്തുന്ന കുടുംബങ്ങളാണ് ഇന്നു സഭയ്ക്കും സമുദായത്തിനും ഏററവും ആവശ്യമായിട്ടുള്ളത്.

## വെള്ളി

മർക്കോസ് 9:33-37.

എത്രയെത്ര അവസരങ്ങളിൽ ശിഷ്യന്മാർ യേശു സ്ഥാപിക്കുവാൻ വന്ന രാജ്യത്തിന്റെ സ്വഭാവവും ആത്മാവും മനസ്സിലാക്കുവാൻ കഴിയാത്തവരായി കാണപ്പെട്ടിട്ടുണ്ട്! അങ്ങനെയുള്ള ഒരവസരമാണ് ഇവിടെ വിവരിച്ചിരിക്കുന്നത്. യേശു അവരെ സ്നേഹിതന്മാരെന്ന പദവിയിലേക്ക് ഉയർത്തുകയും അവരിൽ പൂർണ്ണ വിശ്വാസം അർപ്പിക്കുകയുംചെയ്തു.സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും സേവനത്തിന്റെയും വഴികളിൽ താൻ അവരെ അഭ്യസിപ്പിച്ചു. ഭാവിയിൽ തനിക്കും അവർക്കും വരുവാനുള്ള കഷ്ടാനുഭവത്തെക്കുറിച്ചും താൻ അവർക്കു വേണ്ടമുന്നറിയിപ്പ്നൽകി. എന്നാൽ അതൊന്നും അവർ വേണ്ടവണ്ണം ഗ്രഹിച്ചില്ല. അവർ കേവലം ലൗകികമായ സുഖവും പദവിയും കാംക്ഷിച്ചു. അതിനായി മൽസരിച്ചു. അവരെ പഠിപ്പിക്കുവാൻ കർത്താവു ഉപയോഗിച്ച മാർഗ്ഗം ഒരു ശിശുവിനെ അവർക്കു മാതൃകയാക്കുകയായിരുന്നു. അവരുടെ അഹംഭാവത്തിനും സ്വാർത്ഥതയ്ക്കുംമതിയായ ഒരു ശാസനയായിരുന്നു അതു്. ശിശുസഹജമായ വിശ്വാസവും ആശ്രയബുദ്ധിയും നമുക്കു ദൈവത്തോടുണ്ടായിരിക്കണം.

## ശനി

കൊലോസ്സ്യർ 2:6—10

ക്രിസ്തീയജീവിതം വളർന്നുകൊണ്ടിരിക്കുന്ന ഒന്നാണ്. ക്രിസ്തുവിനു നമ്മോടുള്ള സ്നേഹത്തിനു പ്രത്യുത്തരമായി നാം അവനെ കൂടുതൽ സ്നേഹിക്കുകയും അവന്റെ ആത്മാവിനെ നമ്മിലേക്കു സ്വീകരിക്കുകയും ചെയ്യുന്ന അളവിൽ നാം അവനിൽ വേരൂന്നി ആത്മിക വർദ്ധന പ്രാപിക്കും. ക്രിസ്തുവിന്റെ ജീവിത വീക്ഷണം നമ്മുടേതായിത്തീരുകയും അവന്റെ ഉദ്ദേശസാദ്ധ്യത്തിനായി നാം ജീവിക്കുകയും ചെയ്യും. ക്രിസ്തുവിന്റെ സേവനത്തിൽ അനുഭവപ്പെടുത്തുന്നതുപോലെയുള്ള നിത്യമായ സന്തോഷം ലോകത്തിനു തരുവാനോ എടുത്തുകളയുവാനോ കഴിയുന്നതല്ല. "നിങ്ങൾ കർത്താവായ ക്രിസ്തുവിനെ കൈക്കൊണ്ടതു പോലെ അവന്റെ കൂട്ടായ്മയിൽ നടപ്പിൻ'' എന്നു അപ്പോസ്തോലൻ പ്രബോധിപ്പിക്കുന്നു. ദൈവത്തിന്റെ അറിവിലും സ്നേഹത്തിലും വളരുവാൻ ആവശ്യമായ ആത്മീയ ഭക്ഷണം നാം സ്വീകരിക്കുന്നുണ്ടോ? "എന്നിൽ വസിപ്പിൻ, ഞാൻ നിങ്ങളിലും വസിക്കും'' എന്ന കർത്താവിന്റെ തിരുവചനം ഓർക്കുക. നാം ബോധപൂർവം കർത്താവിൽ വസിക്കുവാനും തന്നോടു സംസർഗ്ഗം ചെയ്യുവാനും ശ്രമിക്കുന്നതനുസരിച്ച് കർത്താവിന്റെ സാന്നിദ്ധ്യവുംശക്തിയും നമുക്കു കൂടുതൽയഥാർത്ഥമായിത്തീരും.

## ഞായർ

ഗലാത്യർ 3; 23—29; 4: 1-7

വളരെ അർത്ഥഗർഭമായ ഈ വേദഭാഗം ക്രിസ്തുവിനെ സ്വീകരിച്ച ഏവർക്കും മാർഗ്ഗനിർദ്ദേശം നൽകുവാൻ പര്യാപ്തമാണ്. യേശുക്രിസ്തു മുഖാന്തിരം നാം ദൈവത്തിന്റെ മക്കളും ആ സ്വർഗ്ഗീയ കുടുംബത്തിന്റെ അംഗങ്ങളുമായിത്തീർന്നിരിക്കുന്നു. പുത്രന്മാർക്കു പിതാവിനോടുള്ള മഹത്വകരമായ ബന്ധമാണ് ക്രിസ്ത്യാനികൾക്കു ദൈവത്തോടുള്ളതു്. ദൈവത്തിന്റെ ലോകത്തിൽ നാം ദാസന്മാരും അടിമകളുമല്ല. അവകാശവും സ്വാതന്ത്ര്യവുമുള്ള മക്കളാണ്. നാം ഭയത്തിലും ദാരിദ്ര്യത്തിലും അരക്ഷിതാവസ്ഥയിലും ജീവിക്കേണ്ട ആവശ്യമില്ല. ദൈവത്തിന്റേതായ സകലത്തിനും നാം അവകാശികളാണ്. എന്നാൽ ദൈവത്തിന്റെ അളവററ വിഭവങ്ങൾ സ്നേഹത്തിന്റെ ഉദ്ദേശങ്ങൾക്കാണ.തന്റെസ്നേഹരാജ്യത്തിന്റെ ഉദ്ദേശസാദ്ധ്യത്തിനായി വിനിയോഗിക്കുവാനുള്ള ആത്മാവു നമുക്കുണ്ടെങ്കിൽ നമുക്കു യാതൊന്നിനും കുറവു വരികയില്ല. സ്നേഹബന്ധത്താൽ ഏകീകരിക്കപ്പെട്ടിട്ടുള്ള ഒരു വലിയ കുടുംബത്തിന്റെ അംഗങ്ങളാണ് നാം എന്നുള്ള അഭിമാനത്തോടും ചുമതലബോധത്തോടും കൂടി പുതിയ വർഷത്തിലേക്കു നമുക്കു പ്രവേശിക്കാം.

## തിങ്കൾ

1 പത്രോസ് 1: 3-6

പ്രത്യാശയുടെ ദൈവം എന്ന വിഷയത്തെ ആസ്പദമാക്കിയാണ് നവവൽസരാരംഭത്തിലെ വായനകൾ ക്രമപ്പെടുത്തിയിരിക്കുന്നതു്. ഈ നവവൽസര ദിനത്തിൽ സജീവവും സുദൃഢവുമായ പ്രത്യാശയേക്കാൾ അധികമായി നമുക്ക് എന്താണ് ആവശ്യമായിട്ടുള്ളതു്? ശുഭ പ്രതീക്ഷയും ആഗ്രഹവും കലർന്ന ഒന്നാണു പ്രത്യാശ. വിശ്വാസത്തിന്റെ ഒരു വികാരവും അതിൽ അടങ്ങിയിരിക്കുന്നു. മനുഷ്യരെ സ്നേഹിക്കുന്നവനും മനുഷ്യർക്കു വിശ്വസിക്കാവുന്നവനുമായ പിതാവായ ദൈവത്തെ യേശു വെളിപ്പെടുത്തി. ആ ദൈവം മാത്രമാണ് പ്രത്യാശയ്ക്കു നിദാനമായിട്ടുള്ളതു്. സഭ കഷ്ടതയിലും പീഡനത്തിലും കൂടി കടന്നു പോയിരുന്ന ഒരു ഘട്ടത്തിൽ പത്രോസ് ശ്ലീഹാ സ്വന്ത അനുഭവത്തിൽ നിന്നും പ്രത്യാശയുടെ ഈ നിദാനത്തെക്കുറിച്ചു പറയുന്നു. യേശുക്രിസ്തുവിലുള്ള വിശ്വാസത്താലാണ് നാം ഈ പ്രത്യാശയിലേക്കു പ്രവേശിക്കുന്നതെന്ന് ശ്ലീഹാ നമ്മെ അനുസ്മരിപ്പിക്കുന്നു. നമ്മുടെ വിശ്വാസത്തെ പരീക്ഷിക്കുന്ന ഏതെല്ലാം പ്രതികൂല സാഹചര്യങ്ങളും അനുഭവങ്ങളും നമുക്കുണ്ടായാലും ദൈവം ഒരിക്കലും നമ്മെ കൈവിടുകയില്ലെന്നു വിശ്വസിക്കുവാൻ മതിയായ ഉറപ്പു നമുക്കുണ്ട്. ഉയർത്തെഴുന്നേററവനായ ക്രിസ്തുവിൽ വീണ്ടും ജനിച്ചിരിക്കുന്ന നമുക്ക് അവന്റെ ശക്തിയിൽ പ്രത്യാശയോടെ

മുമ്പോട്ട പോകാം.

ചൊവ്വാ

1 പത്രോസ് 1; 7-21

"അവനെ നിങ്ങൾ കണ്ടിട്ടില്ലെങ്കിലും സ്നേഹിക്കുന്നു." പ്രത്യാശ സ്നേഹത്തോടും വിശ്വാസത്തോടും ബന്ധപ്പെട്ടിരിക്കുന്നു. നമ്മുടെ ശാരീരിക കണ്ണുകൾക്ക് അദൃശ്യനായ കർത്താവിന്റെ ആത്മീയ സാന്നിദ്ധ്യം നമ്മോടുകൂടെ ഉണ്ട്. അവനെ വിശ്വസിക്കുകയും സ്നേഹിക്കുകയും ചെയ്ത് അവന്റെ ശക്തിയിൽ നാം അനുദിനം ജീവിക്കുമ്പോൾ പ്രത്യാശയും വളർന്നു വരുന്നു. "ആകയാൽ നിങ്ങളുടെ മനസ്സുറപ്പിച്ച് നിർമ്മദരായി യേശുക്രിസ്തുവിന്റെ പ്രത്യക്ഷതയിങ്കൽ നിങ്ങൾക്കു വരുവാനുള്ള കൃപയിൽ പൂർണ്ണ പ്രത്യാശ വെച്ചു കൊൾവിൻ." എന്നു പത്രോസ്ശ്ലീഹാ ഉൽബോധിപ്പിക്കുന്നു. ദൈവത്തിൽ വിശ്വസിക്കുന്നതിന്റെ ഫലമായി ലഭിക്കുന്ന ഉന്മേഷവും ജീവിതോദ്ദേശവും പ്രത്യാശയോടും സമാധാനത്തോടും കൂടി ജീവിക്കുവാൻ നമ്മെ സഹായിക്കട്ടെ. ആപത്തും അരക്ഷിതാവസ്ഥയും വർദ്ധിച്ചുവരുന്ന ഈ ലോകത്തിൽ ദൈവം മാത്രമാണ് മനുഷ്യന്റെ ആശാകേന്ദ്രം. ലോകത്തെ ജയിച്ചവനായ ക്രിസ്തുവിൽ ദൃഷ്ടി ഉറപ്പിച്ചു കൊണ്ട് അചഞ്ചലരായി ജീവിക്കുവാനുള്ള കൃപയ്ക്കായി പ്രാർത്ഥിക്കുക.

ബുധൻ

റോമർ 5: 1–5; 1 തെസ്സലോനിക്യർ 1: 2–4

കേവലം ഉപരിപ്ലവമായ ഒരു ശുഭ പ്രതീക്ഷയുണ്ട്. അതല്ല ക്രിസ്തീയ പ്രത്യാശ. ലൗകികമായ എന്തിനെയെങ്കിലും ആശ്രയിച്ചുള്ള ശുഭ പ്രതീക്ഷകളുടെയും നല്ല തീരുമാനങ്ങളുടെയും ശക്തിയിൽ നവവൽസരം ആരംഭിച്ചാൽ അധികനാൾ ഉറച്ചു നിൽക്കാൻ കഴിഞ്ഞെന്നു വരികയില്ല. പ്രയാസങ്ങൾ വരുമ്പോൾ അവയെല്ലാം പിൻവാങ്ങും. കഷ്ടതയിലും സഹനശക്തിയും പ്രപ്രത്യാശയും വളർത്തുന്ന ഒന്നാണ് യേശുക്രിസ്തുവിലുള്ള വിശ്വാസം. അതുകൊണ്ടു എന്തു വന്നാലും സ്ഥിരതയോടുകൂടി ഉറച്ചുനിൽക്കുന്ന ഒരു വിശ്വാസമാണ് മനുഷ്യനാവശ്യം. ആ വിശ്വാസം യേശുക്രിസ്തു സാദ്ധ്യമാക്കിത്തീർക്കുന്നു. അങ്ങനെയുള്ള വിശ്വാസമായിരിക്കണം നമ്മുടെ ജീവിതത്തിന്റെ അടിസ്ഥാനം. അതുണ്ടെങ്കിൽ കഷ്ടതയും പ്രയാസവും നമ്മെ ദൈവത്തിങ്കലേക്കു കൂടുതൽ അടുപ്പിക്കും. ദൈവത്തിൽ പ്രത്യാശ വയ്ക്കുന്നതിനാൽ സമാധാന ചിത്തരായി ജീവിക്കുവാൻ നമുക്കു കഴിയുകയും ചെയ്യും.

വ്യാഴം

എബ്രായർ 3: 1—6; 6: 11—12; 18—19

"പ്രത്യാശയുടെ പൂർണ്ണ നിശ്ചയം പ്രാപിപ്പാൻ അവസാനത്തോളം ഒരുപോലെ ഉത്സാഹം കാണിക്കണം; മന്ദതയുള്ളവരാകാതെ വിശ്വാസത്താലും ദീർഘക്ഷമയാലും വാഗ്ദത്തങ്ങളെ അവകാശമാക്കണം." വിശ്വസ്തത, ദീർഘക്ഷമ, ഉത്സാഹം ഇവയെല്ലാമാണു ദൈവത്തിന്റെ വാഗ്ദത്തങ്ങളെ പ്രാപിക്കുവാനും പ്രത്യാശ നിലനിർത്തുവാനും ആവശ്യമായിട്ടുള്ളത്. ശരിയായ വിശ്വാസമുള്ളിടത്തു അലസത സാദ്ധ്യമല്ല. ചുമതലാബോധത്തോടു കൂടിയുള്ള പ്രവർത്തനം വിശ്വാസത്തിന്റെ ഒരു ഭാഗമാണ്. ജീവിതമാകുന്ന കപ്പൽ കാററിലും കോളിലും പെട്ട് നട്ടം തിരിയുമ്പോൾ ഒരു നങ്കൂരമാണ് ഏററവും ആവശ്യം. യേശുക്രിസ്തുവിലുള്ള പ്രത്യാശയാണ് ആ നങ്കൂരം. അതു സുനിശ്ചിതവും സുസ്ഥിരവും നിത്യവുമാണ്. ഏതു വിഷമസന്ധിയിലും നമുക്കു ആശ്രയിക്കാൻ മതിയായവനാണ് നമ്മുടെ കർത്താവു്.

വെള്ളി

കൊലോസ്യർ 1: 3–6

യേശുക്രിസ്തുവിലുള്ള പ്രത്യാശ നമ്മിൽ ദൃഢതരമായിത്തീരുമ്പോൾ ജീവിതത്തിനു ഒരു പുതിയ ചൈതന്യവും ലക്ഷ്യവും ഉണ്ടാകുന്നു. കൊലോസ്സ്യയിലെ ക്രിസ്ത്യാനികളുടെ വിശ്വാസത്തിന്റെ ഫലമായി അവരുടെ സ്വഭാവത്തിനു വലിയ രൂപാന്തരം വന്നതായി പൗലൂസ് അറിഞ്ഞു. യേശുവിലുള്ള പ്രത്യാശയാൽ അവരുടെ ജീവിതമൂല്യങ്ങളിലും അന്യോന്യ ബന്ധങ്ങളിലും വലിയ വ്യത്യാസം സംഭവിച്ചു. ക്രിസ്തീയ പ്രത്യാശയുടെ തെളിവു ക്രിസ്ത്യാനിയുടെ സ്വഭാവത്തിലും ജീവിതത്തിലും കാണപ്പെടേണ്ടതാണ്. ആദിമക്രിസ്ത്യാനികളിൽ അതു വളരെ പ്രകടമായിരുന്നു. നമ്മുടെ പെരുമാററത്തിലും ഇടപാടുകളിലും പൊതുവേയുള്ള ജീവിത വീക്ഷണത്തിലുംക്രിസ്തീയ പ്രത്യാശയുടെ ലക്ഷണങ്ങൾ കാണ്മാനുണ്ടോ? അതോ ആശയില്ലാത്തവരെ പോലെയാണോ നാം ജീവിക്കുന്നതു്? മററുള്ളവർക്കുപ്രചോദനം നൽകത്തക്കവണ്ണം സജീവമായ ഒന്നാണോ നമ്മുടെ വിശ്വാസവും പ്രത്യാശയും?

ശനി

എഫേസ്യർ 3: 8—13

യേശുക്രിസ്തുവിന്റെ സുവിശേഷം യഹൂദന്മാർക്കു മാത്രമുള്ളതല്ല, പുറജാതികൾക്കും ലോകത്തിലുള്ള സകലർക്കുമുള്ളതാണെന്നുള്ള ആത്മീയ ദർശനം പൗലൂസ് ശ്ലീഹായ്ക്കുണ്ടായിരുന്നു. "പുറജാതികളും സുവിശേഷത്താൽ ക്രിസ്തുവിൽ കൂട്ടവകാശികളും ഏകശരീരസ്ഥരും വാഗ്ദത്തത്തിൽ പങ്കാളികളുമാണെന്നു" അപ്പോസ്തലൻ പറയുന്നു. പ്രത്യാശയുടെ ദൈവം അവരുടെ ദൈവവും കൂടിയാണ്. ദൈവത്തിനു എല്ലാവരെക്കുറിച്ചും ഒരുദ്ദേശമുണ്ട്. എന്നാൽ ആ ഉദ്ദേശം നിറവേററുവാൻ അവനു വിശ്വസ്തരായ സഹ പ്രവർത്തകരെ ആവശ്യമുണ്ട്. എല്ലാ മനുഷ്യരും ക്രിസ്തുവിന്റെ അപ്രമേയധനം കാണണമെന്നുള്ളതായിരുന്നു പൗലൂസിന്റെ ദർശനവും ആഗ്രഹവും. അതിനായി അദ്ദേഹം തന്റെ സകല കഴിവുകളെയും ദൈവത്തിനു സമർപ്പിച്ചു. ദൈവം തന്റെ സഭയെ ലോകത്തിൽ നിയോഗിച്ചിരിക്കുന്നതും ഈ ഉദ്ദേശസാദ്ധ്യത്തിനായിട്ടാണ്. ദൈവത്തെ ലോകത്തിനു വെളിപ്പെടുത്തിക്കൊടുക്കുവാനും അവന്റെ രാജ്യം ലോകത്തിൽ പ്രബലപ്പെടുത്തുവാനും സഭയ്ക്കുള്ള കർത്തവ്യം നിർവഹിക്കുവാൻ നാം എങ്ങനെയെല്ലാം സഹകരിക്കുന്നുണ്ട്?

ഞായർ

റോമർ 12: 1–5

ഈ നവവൽസരത്തിലെ ആദ്യത്തെ ഞായറാഴ്ചയായ ഇന്നു വായിക്കാൻ നിർദ്ദേശിച്ചിട്ടുള്ള ഭാഗം സർവപ്രധാനമായ രണ്ടുമൂന്നു കാര്യങ്ങൾക്കായി നമ്മെ ആഹ്വാനം ചെയ്യുന്നു. വ്യക്തികളെന്ന നിലയിൽ നമ്മുടെ ശരീരങ്ങളെ ദൈവത്തിന്റെ വേലയ്ക്കായി പ്രതിഷ്ഠിക്കുവാനും മനസ്സു പുതുക്കി സ്വഭാവത്തിൽ രൂപാന്തരം പ്രാപിക്കുവാനും ശ്ലീഹാ നമ്മെ പ്രബോധിപ്പിക്കുന്നു.

ദൈവത്തിൻെറ സഭയാകുന്ന കുടുംബത്തിലെ അംഗങ്ങളെന്ന നിലയിൽ വിനയപൂർവം അന്യോന്യം ബഹുമാനിക്കുവാനും ദൈവം ഓരോരുത്തർക്കും നൽകിയിട്ടുള്ള ദാനങ്ങളെ എല്ലാവരുടെയും പ്രയോജനത്തിനായി വിനിയോഗിക്കുവാനും നമ്മോടാവശ്യപ്പെടുന്നു. ഐക്യത്തിനുള്ള ഒരാഹ്വാനമാണ് ഇവിടെ കാണുന്നതു്. പൂർണ്ണ പ്രതീക്ഷയോടും ആത്മനിയന്ത്രണത്തോടുംകൂടി ഓരോരുത്തർ അവരവരുടെ മുഴുവൻ സംഭാവനയും നൽകുകയും പരസ്പര ബഹുമാനത്തോടും വിനയത്തോടും കൂടി എല്ലാവരുമായി സഹകരിച്ച് ഏകോപിച്ചുള്ള സംഭാവന നൽകുകയും ചെയ്യുമ്പോഴാണ് സഭ അതിൻെറ കർത്തവ്യം നിർവഹിക്കാൻ പ്രാപ്തയായിത്തീരുന്നതു്. പ്രതിഷ്ഠിക്കപ്പെട്ട വ്യക്തികളായും ഐക്യമുള്ള സമൂഹങ്ങളായും സഭയെ സേവിക്കുവാൻ ദൈവം നമ്മെ സഹായിക്കട്ടെ.

**തിങ്കൾ**

മത്തായി 1:1, 17–23.

ഇന്നുമുതൽ അടുത്ത രണ്ടുമൂന്നു മാസത്തേക്കുള്ള വായനകൾ മിക്കതും വിശുദ്ധ മത്തായിയുടെ സുവിശേഷത്തിൽ നിന്നായിരിക്കും. സുവിശേഷകനായ മത്തായി ഒരു യഹൂദനായിരുന്നു. യഹൂദന്മാർ ആരുടെ വരവിനായി തലമുറകളായി നോക്കിപ്പാർത്തിരുന്നുവോ ആ മ്ശിഹായാണ് യേശു എന്നദ്ദേഹത്തിനു പൂർണ്ണ ബോദ്ധ്യമുണ്ടായിരുന്നു. യഹൂദനായിരുന്ന സുവിശേഷകൻ യഹൂദന്മാർക്കായി എഴുതിയിരുന്നതാണ് മത്തായിയുടെ സുവിശേഷം. അതുകൊണ്ട് പഴയ നിയമത്തിൽ നിന്നുള്ള വളരെയധികം ഉദ്ധരണികളും യഹൂദ ന്യായപ്രമാണത്തെയും ആചാരാനുഷ്ഠാനങ്ങളെയും സംബന്ധിച്ചുള്ള പരാമർശനങ്ങളും ഈ സുവിശേഷത്തിൽ കാണാം. യേശു പഴയ നിയമത്തിലുള്ള കാര്യങ്ങളെ നശിപ്പിക്കാനല്ല പൂർത്തിയാക്കാനത്രെ വന്നതെന്നും യേശുവിൻെറ പ്രസ്താവനകൾക്കു ദിവ്യ അധികാരമുണ്ടെന്നും സുവിശേഷകൻ സമർത്ഥിക്കുന്നു. ഇന്നത്തെ വായനയിൽ യേശുവിൻെറ ജനനം ചരിത്രപരമായ ഒരു സംഭവമാണെന്നും മാനുഷിക ചരിത്രത്തിലെ കേന്ദ്രസംഭവമാണെന്നും അദ്ദേഹം ആദ്യമായി ചൂണ്ടിക്കാണിക്കുന്നു. മത്തായിയുടെ സുവിശേഷം യഹൂദ ചരിത്രത്തിലെ പേരുകളുടെ ഒരു നീണ്ട പട്ടികയോടുകൂടിയാണ് ആരംഭിക്കുന്നതു്. യേശു ഒരു മനുഷ്യൻ എന്ന നിലയിൽ യഹൂദജാതിയുടെ പിതാവായ അബ്രഹാമിനോടും വരുവാനുള്ള മ്ശിഹായുടെ ഗോത്രപിതാവായ ദാവീദിനോടും ബന്ധപ്പെട്ടിരുന്നു എന്നു സുവിശേഷകൻ വ്യക്തമാക്കുന്നു. യേശുവിനുമുമ്പുണ്ടായതെല്ലാം യേശുവിൻെറ വരവിനുള്ള ഒരുക്കമായിരുന്നു. യേശുവിനു നൽകപ്പെട്ടിട്ടുള്ള പേര്—ഇമ്മാനുവേൽ, അതായതു ദൈവം നമ്മോടുകൂടെ, എന്നുള്ളതു വളരെ അന്വർത്ഥമാണ്.

പ്രതിവാരപ്രഭാഷണം

# സമാധാനത്തിൻെറ പ്രഭു

എം. തൊമ്മൻ

“സീയോൻ പുത്രിയേ, ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്ക; യരുശലേം പുത്രിയേ, ആർപ്പിടുക! ഇതാ നിൻെറ രാജാവു നിൻെറ അടുക്കൽ വരുന്നു; അവൻ നീതിമാനും ജയശാലിയും താഴ്മയുള്ളവനും ആയി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറുകഴുതപ്പുറത്തും കയറിവരുന്നു......അവൻ ജാതികളോടു സമാധാനം കല്പിക്കും; അവൻെറ ആധിപത്യം സമുദ്രം മുതൽ സമുദ്രം വരെയും നദി മുതൽ ഭൂമിയുടെ അററങ്ങളോളവും ആയിരിക്കും.”

(സെഖര്യാവു 9: 9–10)

സമാധാനത്തിൻെറ പ്രഭുവായ മ്ശിഹായുടെ വരവിനെക്കുറിച്ചു പ്രവാചകന്മാർ പ്രവചിക്കുകയും യഹൂദജാതി കാത്തിരിക്കുകയും ചെയ്തു. പ്രവചനങ്ങളും പ്രതീക്ഷകളുമെല്ലാം യേശുവിൽ നിവർത്തിയായി. സമാധാനത്തിൻെറ പ്രഭുവായിട്ടു തന്നെയാണ് യേശു വന്നതു്. യേശുവിൻെറ ജനനത്തിങ്കൽ “ഭൂമിയിൽ സമാധാനം” എന്നു ദൈവദൂതന്മാർ പാടി. ധന്യമായ ആ ജീവിതത്തിൻെറ അന്ത്യത്തിൽ “എൻെറ സമാധാനം ഞാൻ നിങ്ങൾക്കു തന്നേച്ചു പോകുന്നു; ലോകം തരുന്നതുപോലെ അല്ല” എന്നു പറഞ്ഞുകൊണ്ട് യേശു സ്വശിഷ്യന്മാരോടു യാത്ര പറഞ്ഞു. അതു കഴിഞ്ഞിട്ട് ഇപ്പോൾ ഏകദേശം രണ്ടായിരം വർഷങ്ങളായി. യേശുവിൻെറ ജനനത്തിങ്കൽ വിളംബരം ചെയ്യപ്പെട്ടതും യേശു തന്നെ പ്രദാനം ചെയ്തതുമായ സമാധാനം എവിടെ? ഇന്ന് അസമാധാനവും ഭീതിയും കൊണ്ട് ലോകാന്തരീക്ഷം മുഴുവനും നിറഞ്ഞിരിക്കയല്ലേ? സമാധാനത്തിൻെറ പ്രഭുവിനു ഇന്നു തൻെറ സ്വന്തം സഭയിൽ പോലും സ്ഥാനമുണ്ടോ എന്നു സംശയമാണ്. സമുദായത്തിൻെറയും രാഷ്ട്രത്തിൻെറയും കാര്യം പറയാനില്ല. എല്ലാവർക്കും സമാധാനമാണ് ആവശ്യം. എന്നാൽ ആർക്കും അതു കൈവരുന്നില്ല. എല്ലാവരും സമാധാനത്തിനുവേണ്ടി നിലകൊള്ളുന്നതായി പെരുമ്പറയടിച്ചു പ്രസംഗിക്കും. എന്നാൽ സമാധാനത്തിനുവേണ്ടിയ കാര്യങ്ങൾ ചെയ്‌വാൻ ആരും തയ്യാറില്ല. അതുകൊണ്ടു സഭയിലായാലും സമുദായത്തിലായാലും ലോകത്തിൽ പൊതുവെയും സമാധാനം കൂടുതൽ കൂടുതൽ വിദൂരമായി പൊയ്ക്കൊണ്ടിരിക്കയാണ്.

“അവൻ ജാതികളോടു സമാധാനം കല്പിക്കും” എന്നു പ്രവാചകൻ പറയുന്നു. യേശുവിൻെറ സമാധാനദൂതു് ജാതികളുടെമേൽ എത്രമാത്രം സ്വാധീനം ചെലുത്തിയിട്ടുണ്ടു്? യേശുക്രിസ്തുവിൻെറ വരവിനാൽ ലോകത്തിൽ യുദ്ധവും കലഹവും കുറഞ്ഞിട്ടുണ്ടോ? കൂടിയിട്ടേ ഉള്ളൂ എന്നു പറയാം. എന്താണ് ഇതിനു കാരണം? ഒരുവിധത്തിൽ ആലോചിച്ചാൽ ഇതു് ഒരു അപ്രതീക്ഷിത കാര്യമല്ല. “നിങ്ങൾ യുദ്ധങ്ങളെയും യുദ്ധശ്രുതികളെയും കുറിച്ചു കേൾക്കും” എന്നു കർത്താവു തന്നെ പ്രവചിക്കയുണ്ടായി. “സമാധാനമല്ല വാളത്രെ തരുവാൻ ഞാൻ വന്ന”തെന്നും കർത്താവു പറയുകയുണ്ടായി. ശണ്ഠയും ബലപ്രയോഗവും കർത്താവിനു് ഇഷ്ടമായതുകൊണ്ടോ യുദ്ധം അനിവാര്യമായതുകൊണ്ടോ അല്ല കർത്താവിങ്ങനെ പറഞ്ഞതു്. മനുഷ്യൻ സമാധാനത്തിൻെറ മാർഗ്ഗം സ്വീകരിക്കുവാൻ ഇനിയും തയ്യാറായിട്ടില്ലായിരുന്നു. ക്രിസ്തു സമാധാനത്തിൻെറ പ്രഭു തന്നെ. എന്നാൽ അവനെ സ്വീകരിക്കുവാൻ മനുഷ്യനു മനസ്സില്ലായിരുന്നു. സമാധാന

ദാനവുമായി അവൻ മനുഷ്യരെ സമീപിച്ചു. എന്നാൽ അവനെ അംഗീകരിക്കുവാനുള്ള മര്യാദയും സന്മനസ്സും മനുഷ്യർക്കുണ്ടായില്ല. ചുരുക്കം ചിലർ അവനെ തിരിച്ചറിഞ്ഞു, സ്വീകരിച്ചു, ആരാധിച്ചു. എന്നാൽ ഭൂരിപക്ഷം പേരും അവനെ അവഗണിച്ചു. യേശുക്രിസ്തുവിനെ കൂടാതെയുള്ള മനുഷ്യന്റെ സമാധാനാന്വേഷണങ്ങളെല്ലാം പരാജയപ്പെടാതെ തരമില്ല. അവൻ സമാധാനവും സമാധാനത്തിലേക്കുള്ള ഏക മാർഗ്ഗവുമാണ്. യേശുക്രിസ്തുവിന്റെ പ്രമാണങ്ങൾ സ്വീകരിക്കാതെ ലോകത്തിനു ഭാവിയില്ലെന്നു സംഭവഗതികൾ ചിന്തിക്കുന്നവരെ സാവധാനത്തിലെങ്കിലും ബോദ്ധ്യപ്പെടുത്തിത്തുടങ്ങിയിട്ടുണ്ട്.

എന്നാൽ യേശുവിനെയോ അവന്റെ പ്രമാണങ്ങളെയോ അംഗീകരിക്കാത്ത ബഹുഭൂരിപക്ഷം ആളുകളുള്ള ഈ ലോകത്തിൽ യേശുവിന്റെ മാർഗ്ഗത്തിൽ സമാധാനം സ്ഥാപിക്കുവാൻ എങ്ങനെ കഴിയും? ഇതാണ് ഇന്നു നമ്മെ തുറിച്ചുനോക്കുന്ന ഭയാനകമായ ഒരു പ്രശ്നം. ഏതാണ്ടു ദുസ്സാധ്യമായ ഒരു കാര്യം തന്നെയാണ് ഇത്. എന്നാൽ സുസ്സാധ്യമായ മറ്റു മാർഗ്ഗങ്ങളൊന്നുമില്ല. കുറുക്കുവഴികളൊന്നും തന്നെയില്ല. അതുകൊണ്ടു നിരാശപ്പെടേണ്ടതുമില്ല. കൂടുതൽ ആളുകളെ ക്രിസ്തുമതത്തിൽ ചേർക്കേണ്ടതല്ല ഇന്നു ലോകത്തിന്റെയൊ ക്രിസ്തുസഭയുടെ തന്നെയൊ ആവശ്യം. ക്രിസ്ത്യാനികളെന്നറിയപ്പെടുന്നവർ യഥാർത്ഥ ക്രിസ്ത്യാനികളായിത്തീരുന്നതാണു കൂടുതൽ ആവശ്യം. കേവലം ഒരു ലൗകികസംഘടനയായി ലോകത്തിന്റെ ആത്മാവും മാനദണ്ഡങ്ങളും അനുസരിച്ചു ജീവിക്കുന്ന ക്രൈസ്തവസഭ ക്രിസ്തുവിന്റെ സ്വഭാവവും ലക്ഷ്യവും മാർഗ്ഗങ്ങളും സ്വീകരിച്ചു ജീവിക്കുവാൻ തുടങ്ങണമെന്നുള്ളതാണ് ഇന്നത്തെ അടിയന്തിരാവശ്യം. "ഇതാ നിന്റെ രാജാവു നിന്റെ അടുക്കൽ വരുന്നു; അവൻ നീതിമാനും ജയശാലിയും താഴ്മയുള്ളവനുമായി കഴുതപ്പുറത്തു കയറിവരുന്നു."

ബേത്ത്ലഹേമിലെ പുൽക്കൂട്ടിൽ ജനിച്ച ദരിദ്രശിശു രാജാധിരാജനായ ദൈവമാണ്. അതു മനുഷ്യൻ അറിയുന്നെങ്കിൽ പിന്നീടാവശ്യമായിട്ടുള്ളത് ആ രാജാവിന്റെ സ്വഭാവം മനസ്സിലാക്കുകയെന്നുള്ളതാണ്. അവൻ നീതിമാനും ജയശാലിയും താഴ്മയുള്ളവനുമാണ്. സ്നേഹത്താൽ താണിറങ്ങി വന്ന ദൈവം സത്യത്തിനും നീതിക്കുംവേണ്ടി നിലകൊള്ളുന്നവനാണ്. അവൻ ജയശാലിയാണ്. സകല തിന്മയേയും ജയിച്ചു കീഴടക്കിയവനാണ് അവൻ. അവന്റെ ഏററവും വലിയ സ്വഭാവവിശേഷം താഴ്മയാണ്. യേശുവിന്റെ താഴ്മ ദൈവത്തിന്റെ താഴ്മയാണ്. അതു ആ ജീവിതത്തിൽ ആദ്യവസാനം എവിടെ നോക്കിയാലും കാണാം. പരിപൂർണ്ണ സ്നേഹവും സർവ്വശക്തിയും സമ്മേളിച്ചപ്പോൾ അതു താഴ്മയിൽ പ്രകടമായി. എവിടെയാണു കർത്താവിന്റെ താഴ്മ വെളിപ്പെടുന്നത്? "ഞാൻ ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിപ്പാനത്രെ വന്നത്." ഒരു ദാസനെപ്പോലെ കഷ്ടതയനുഭവിച്ചുകൊണ്ടു കർത്താവു ശുശ്രൂഷിച്ചു. കഷ്ടതയ്ക്കും ക്രൂശുമരണത്തിനും അവൻ സ്വയം ഏല്പിച്ചുകൊടുത്തു. എന്തിനായിട്ട്? സമാധാനത്തിന്റെ മാർഗ്ഗം മനുഷ്യനു തുറന്നുകൊടുക്കുവാൻ. ക്രിസ്തുവിനെ പള്ളികളിലും പ്രസംഗപീഠങ്ങളിലും നിന്നു പ്രസംഗിച്ചാൽ മാത്രം പോരാ. ക്രിസ്തുവിനെ ജീവിച്ചുകാണിക്കണം. ക്രിസ്തുവിനുവേണ്ടി സ്നേഹത്തിന്റെ ദാസ്യവേല ചെയ്യണം; കഷ്ടതയനുഭവിക്കണം. ക്രിസ്തുവിന്റെ എളിമ ധരിച്ചുകൊണ്ടു സമാധാനം പാലിക്കണം. ഇതൊന്നും പ്രസംഗത്തിന്റെ വിഷയങ്ങളായിരുന്നാൽ മതിയാകയില്ല. പ്രവൃത്തിയിൽ പ്രതിബിംബിച്ചു കാണണം. അതല്ലാതെ സഭയുടെ സമാധാനത്തിനും ലോകത്തിന്റെ ഭദ്രതയ്ക്കും മററു മാർഗ്ഗമില്ല. ഈ ക്രിസ്തുമസ്സ് ദിനത്തിൽ ക്രിസ്തുവിനെ സ്വീകരിച്ചു രൂപാന്തരം പ്രാപിക്കുവാനും ലോകം ക്രിസ്തുവിന്റെ സമാധാനദൂതു സ്വീകരിക്കുവാൻ തക്കവണ്ണം പ്രചോദനം നൽകുവാനും ദൈവം നമ്മെ സഹായിക്കട്ടെ.

# ഒരു ശിശു ജനിക്കുന്നു

ഫുൾട്ടൺ ഔഴ്സ്ളർ

"ബേതലഹേം!" ജനക്കൂട്ടത്തിൽ നിന്നു് ഒരട്ടഹാസമുയർന്നു.

തീർത്ഥയാത്രക്കാരുടെ സംഘങ്ങൾ ദാവീദിന്റെ സങ്കീർത്തനങ്ങൾ വീണ്ടും ആലപിക്കാൻ തുടങ്ങി. മററു ചിലർ സന്തോഷത്താൽ മതിമറന്നു ആ പൊടിനിറഞ്ഞ വീഥിയിൽനിന്നു നൃത്തം ചെയ്തു. എന്നാൽ, ആ കൊച്ചുപട്ടണത്തിന്റെ വെളുത്ത മേൽക്കൂരകളും മററും കണ്ടപ്പോൾ ജോസഫ് കൂടുതൽ ഭക്തിപരവശനായിത്തീരുകയാണുണ്ടായത്. അദ്ദേഹം മേരിയുടെ കരം ഗ്രഹിച്ചു, അവർ ഇരുവരുംകൂടി പട്ടണത്തിന്റെ നേർക്കു നോക്കി. ചാഞ്ഞും ചരിഞ്ഞും വീഴുന്ന സ്വർണ്ണപ്രകാശരശ്മികൾ, ആട്ടിൻപററങ്ങൾ ശാന്തമായി മേയുന്ന പച്ച വിരിച്ച കുന്നിൻതടങ്ങളിൽ ഉയർന്നു നില്ക്കുന്ന വെള്ള തേച്ച വീടുകളിൽചെന്നുപതിക്കുന്ന കാഴ്ച ആകർഷണീയമായിരുന്നു.

അതവരുടെ പുരാതന ഗോത്രപിതാക്കന്മാരുടെ നഗരമാണ്. കുബേരനായിരുന്ന ബോവാസ് ഒരിക്കൽ തന്റെ ഒട്ടകപ്പുറത്തു കയറി ഈ വഴി സഞ്ചരിക്കവേ ഒരു പാവപ്പെട്ട സ്ത്രീ അയാളുടെ വയലിൽ നീങ്ങിക്കൊണ്ടിരിക്കുന്നതു കണ്ട സംഭവം മേരി ഇപ്പോൾ ഓർമ്മിച്ചു. കൊയ്ത്തുകാർ വളരെ നേരത്തെതന്നെ പൊയ്ക്കഴിഞ്ഞിരുന്നു. എന്നാൽ വിശപ്പും പിടിച്ച സുന്ദരിയായ ആ യുവതിയാകട്ടെ, കൊയ്തപ്പോൾ വീണുപോയ ധാന്യമണികൾ ബുദ്ധിമുട്ടി പെറുക്കിശേഖരിക്കയാണ്. രൂത്തും ബോവാസും! മേരിയുടെയും ജോസഫിന്റെയും പൂർവ്വഗാമികളുടെ ഗണത്തിൽപ്പെട്ടവരാണവർ!

അവരിരുവരും കുറേ നിമിഷങ്ങൾ റോഡരികിലിരുന്നു വിശ്രമിച്ചു. പ്രശാന്തരമണീയമായ ഭൂപ്രകൃതിയും കുന്നുകളിൽ ഉയർന്നു നിൽക്കുന്ന തരുക്കളും ഗോതമ്പുവയലും ഒലിവുമരക്കൂട്ടവും അത്തിവൃക്ഷങ്ങളും അവർ കണ്ടു. നീളംകൂടിയ ഫലവൃക്ഷങ്ങളും നീലാകാശത്തിനും വെള്ള മേഘങ്ങൾക്കുമെതിരായി ഹരിതനിറമിയന്ന് ഉയർന്നു നിൽക്കുന്നുണ്ടായിരുന്നു.

മേരി പറഞ്ഞു: "ആ വൃക്ഷങ്ങൾ മനോഹരമായിരിക്കുന്നു. ഇല്ലേ?" വിഷമം പിടിച്ച ഈ അവസാന

മണിക്കൂറുകളിൽ അവൾ സാധാരണഗതി നടിക്കാൻ ശ്രമിക്കയായിരുന്നു. ആ വക കാര്യങ്ങൾക്ക് ഒരു തച്ചന്റെ കണ്ണുണ്ടെന്ന് അവൾക്കറിയാം. പോപ്ളാർ, ഓക്ക്, പൈൻ, ഫിർ, ടാമറിസ്ക് തുടങ്ങിയ വൃക്ഷങ്ങൾ അവൾക്ക് നിഷ്പ്രയാസം പറയാൻ സാധിക്കും.

"കപ്പലുകൾക്കുവേണ്ടി വെട്ടിമുറിച്ചുവെന്ന് അങ്ങു പറഞ്ഞ വൃക്ഷങ്ങൾ ആ കാണുന്നവയാണോ?" അവൾ ചോദിച്ചു.

"അതേ, ഓമനെ. അവ പാമരത്തിനും ചട്ടക്കൂടിനും ഉപയോഗിക്കുന്നവയാണ്. ബേതലഹേമിൽ നിന്നുള്ള ഈ തടികൾകൊണ്ട് മെഡിററേനിയൻ കടൽ നിറഞ്ഞു കഴിഞ്ഞു."

... പട്ടണത്തിലേക്കുള്ള കയററം കയറുമ്പോൾ, ജോസഫ് മനഃപൂർവ്വം സംസാരിച്ചുകൊണ്ടിരുന്നു. ഭാര്യയുടെ കരങ്ങൾ വലിയുന്നതും വിരൽമുട്ടുകൾ വെളുക്കുന്നതും ജോസഫ് കണ്ടിരുന്നു.

"പ്രസവസമയമടുത്തു കാണണം' ആ ഭർത്താവ് സ്വയം പറഞ്ഞു. "കഴിവതും വേഗം അവൾക്കൊരു കിടക്ക കണ്ടുപിടിച്ച് കിടത്തണം. അതുവരെ സംസാരത്തിലൂടെ അവളുടെ മനസ്സിനെ മററു കാര്യങ്ങളിലേക്ക് ആകർഷിക്കേണ്ടിയിരിക്കുന്നു."

ഈ പുരാതന നഗരത്തെ എല്ലാ മനുഷ്യരും എത്ര ആദരവോടുകൂടി പരിഗണിക്കുന്നുവെന്നും മററും അദ്ദേഹം വിവരിക്കാൻ തുടങ്ങി. ശൗൽ തന്റെ പിതാവിന്റെ കന്നുകാലികളെ തേടി പുറപ്പെട്ടതും തന്റെ രാജ്യത്തിന് അടിത്തറയിട്ടതും ഈ നഗരത്തിൽനിന്നാണ്. ഇവിടെയാണ് രൂത്തിന്റെ മകനായ ഓബദിന്റെ മകൻ യിശ്ശായി കൂടാരമടിച്ചത്. യിശ്ശായിയുടെ കനിഷ്ഠപുത്രനായ ദാവീദ് ആടുകളെ മേയിച്ചതും ഇവിടെത്തന്നെ. കവിയും പട്ടാളക്കാരനും രാജാവുമായ ദാവീദ്, പ്രഭാതനക്ഷത്രങ്ങൾ ഒരുമിച്ചുപാടുന്നത് ശ്രവിച്ചുകൊണ്ട് അങ്ങകലെ പുല്ലുപിടിച്ച ആ കുന്നിൻചരുവിലാണ് ശയിക്കുന്നത്.

... ... ...

അവർ ബേതലഹേമിലെ തെരുവീഥികളിൽ പ്രവേശിച്ചു. തീർത്ഥാടകരുടെ തിക്കും തിരക്കും കാരണം മുമ്പോട്ടു നീങ്ങുക പ്രയാസമായിത്തീർന്നു. ഒരു ഹോട്ടലിലേക്കുള്ള വഴി ചോദിച്ചിട്ട് മറുപടി പറയാൻ പോലുമാരും തയ്യാറില്ല. ഈ ചോദ്യംകേട്ട് ഒരു പയ്യൻ ചിരിച്ചു. അവർ അഞ്ചു ഹോട്ടലുകളിൽ സ്ഥലം തിരക്കി. നിഷ്ഫലം. അതെല്ലാം നിറഞ്ഞുകഴിഞ്ഞു. ജോസഫ് മുമ്പോട്ടു തന്നെ നീങ്ങി. അവസാനത്തെ സത്രത്തിന്റെ വാതിലിലൂടെ തിക്കിത്തിരക്കി ഒരു വീഥിയിൽ അകത്തു പ്രവേശിച്ച് അദ്ദേഹം ക്ഷീണസ്വരത്തിൽ പറഞ്ഞു: "എന്റെ ഭാര്യയ്ക്കു തീരെ സുഖമില്ല. അവൾക്കു പ്രസവസമയമടുത്തിരിക്കുന്നു."

തടിച്ചു വയറുന്തിയ ഒരു കുററനായിരുന്നു സത്രം സൂക്ഷിപ്പുകാരൻ. ജോസഫിനെയും മേരിയേയും അന്നയെയും ജോയാക്കീമിനെയും കണ്ടിട്ട് അയാൾ കുറെനേരം തുറിച്ചുനോക്കി. അയാളുടെ കൊച്ചു കണ്ണുകളിൽനിന്ന് ദയാലേശംപോലും ഓടിഒളിച്ചതായി ജോസഫിനു തോന്നി. നിമിഷനേരത്തേയ്ക്ക് അയാളൊന്നും പറഞ്ഞില്ല. അനന്തരം തടിച്ച വിരലുകൾ അധരങ്ങൾക്കു ചുററും മടക്കിപ്പിടിച്ചുകൊണ്ട് അയാൾ വിളിച്ചു: "സാറാ!" അയാളോളം തന്നെ തടിച്ചുരുണ്ട ഭാര്യ വീടിന്റെ പിൻഭാഗത്തുനിന്ന് മുമ്പോട്ടുവന്നു.

"എന്തു വേണം?" പരുഷമായ ഭാഷയിൽ അവൾ ചോദിച്ചു.

"ഈ സ്ത്രീയെ നോക്കൂ."

"ഏതു്?"

"ചെറുപ്പക്കാരി. വയസ്സിയല്ല."

"അവൾക്കെന്തുവേണം?"

"അവൾക്കു പ്രസവസമയമടുത്തുവോ? അതോ, പാർപ്പിടം ലഭിക്കുന്നതിനുവേണ്ടിയുള്ള അവരുടെ അടവാണോ ഇതു്?"

പൊടിയും വിയർപ്പുമണിഞ്ഞ ആ തടിച്ച സ്ത്രീ മുമ്പോട്ടു ചരിഞ്ഞു. അവളുടെ കഴുത്തിലെ മാംസപേശികൾ തുടിച്ചു പൊങ്ങി.

ആശങ്ക കലന്ന സ്വരത്തിൽ അവൾ മുരണ്ടു. "ഇവൾക്കു പ്രസവസമയം അടുത്തു. എനിക്കറിയാം. ഞാൻ പത്തു പെററവളാണ്."

ജോസഫ് തുടന്നു. "ദയ ചെയ്തു് ... ദൈവസ്നേഹം മുൻനിർത്തി...."

സാറാ പരിഭവിച്ചു: "ഇവിടെ സ്ഥലമില്ലെന്ന് നിങ്ങൾക്കറിഞ്ഞുകൂടെ? പട്ടണത്തിൽ ഒരൊററ കിടക്കപോലും ഇന്നു രാത്രി കിട്ടാനില്ല. പക്ഷേ അവൾ ഈ തറയിൽ കിടന്നു പ്രസവിക്കുക സാദ്ധ്യമല്ല. ഗബ്രിയേൽ, നാം എന്തെങ്കിലും ചെയ്തേ മതിയാവൂ.!"

"എന്തു്?" സത്രംസൂക്ഷിപ്പുകാരൻ അനുസരണഭാവത്തിൽ ആരാഞ്ഞു.

"നാം ഇതുവരെ ആർക്കും കൊടുക്കാത്തതായി ഒരിടമുണ്ട്. ചെറുചൂടുള്ള സുഖമായ ഒരു സ്ഥലം."

"ഉണ്ടോ? എവിടെ? ഞാനൊന്നു കേൾക്കട്ടെ?" ഗബ്രിയേൽ ചോദിച്ചു.

"പശുത്തൊഴുത്തിൽ!."

"പശുത്തൊഴുത്തു്!" ജോസഫ് ഖിന്നനായി കേണു, അന്ന മേരിയെകൈകൊണ്ടുചുററിപ്പിടിച്ചു. എന്നാൽ ആ യുവഭാര്യ കൃതജ്ഞതയോടുകൂടി സത്രസൂക്ഷിപ്പുകാരിയുടെ നേർക്കു നോക്കി. "നിങ്ങൾ ദയയുള്ളവളാണ്. അക്കാര്യം നിങ്ങൾ ഓർമ്മിച്ചുവല്ലൊ... പുൽത്തൊട്ടി ചൂടുള്ളതായിരിക്കും. വീടുപോലെതന്നെയിരിക്കും. പലതവണ ഞാൻ ആടുകളുടെ കൂടെ കിടന്നിട്ടുണ്ട്." അവൾ ജോസഫിന്റെ നേർക്കു തിരിഞ്ഞു. "ഈ മനുഷ്യർ തങ്ങളുടെ മൃഗങ്ങളെ നല്ലപോലെ സൂക്ഷിക്കുന്നവരാണ്. അവിടെ നാം തനിച്ചേകാണുകയുള്ളൂ."

അവൾ വേഗം ആ സ്ത്രീയുടെ നേർക്കു തിരിഞ്ഞു ചോദിച്ചു: "ഞങ്ങൾക്കൊഴികെ മററാർക്കും നിങ്ങളതു വാടകയ്ക്കു കൊടുക്കുകയില്ലല്ലൊ?"

"ഇല്ല", സാറാ പതുക്കെയൊന്നു പുഞ്ചിരിച്ചു. "ഞാൻ നിങ്ങളെ സഹായിക്കാം. സ്ത്രീകളായ നാം പരസ്പരം സഹായിക്കേണ്ടവരാണല്ലോ"

സത്രത്തിനു വെളിയിലായി ധാരാളം സ്ഥലവിസ്താരമുള്ള ഒരു ഗുഹയാണ് പുൽത്തൊട്ടിക്ക് ഉപയോഗിച്ചിരുന്നതു്. ജോസഫ് മേരിയുടെ കൈയ്ക്കു പിടിച്ച്, വളഞ്ഞുപോകുന്ന കൽനടയിലൂടെ താഴോട്ടിറക്കി. കൈയിലിരുന്ന റാന്തലിന്റെ വെളിച്ചത്തിൽ അന്നയുടെയും യോയാക്കിമിന്റെയും മേരിയുടെയും ബൃഹത്തായ ഛായകൾ ചെത്തിമിനുക്കാത്ത കൽഭിത്തികളിൽ ചെന്നു പതിക്കുന്നതു കാണാമായിരുന്നു.

"നാം അവളെ എവിടെക്കിടത്തും?" അന്ന നിസ്സഹായയായി ചോദിച്ചു.

നടയിറങ്ങിയ ക്ലേശത്തിൽ ശ്വാസം വലിച്ചുകൊണ്ട്, സാറാ അവരുടെ പുറകെയെത്തി. പുറകെ ഗബ്രിയേലും. ഇരുവരും കുറെ ഉണങ്ങിയ വയ്ക്കോലും കൊണ്ടുവന്നിരുന്നു

അകത്തെ ഭിത്തിയോടു ചേർന്ന് അവർ ഒരു കിടക്കയുണ്ടാക്കി—അവിടെ വലിയ തണുപ്പില്ലായിരുന്നു. ഒരു ലിനൻ തുണിയും ഒരു വിരിയും ഒരു തലയിണയും അവർ കൊണ്ടുവന്നിരുന്നു.

മുകളിൽ വ്യാപാരം ശീഘ്രഗതിയിൽ നടന്നുകൊണ്ടിരുന്നതിനാൽ, ഗബ്രിയേലും സാറായും മടങ്ങിപ്പോയി. "ദൈവം ഈ രാത്രി നിങ്ങളോടുകൂടിയിരിക്കട്ടെ." എന്നാശംസിക്കാൻ അവർ മറന്നില്ല. അവരുടെ കാലടികൾ നീങ്ങിയകന്നതോടെ നാലുപേരും ആശ്വാസത്തിന്റെ നെട്ടവീർപ്പിട്ടു. വസ്ത്രങ്ങൾ അഴിച്ചിടുന്നതിന് അന്ന മേരിയെ സഹായിച്ചു. അനന്തരം കുറെ ചൂടുവെള്ളത്തിനായി അവൾ മുകളിലേയ്ക്ക് പോയി. ജോസഫ് ചിന്താകുലനായി നിൽക്കുകയാണ്: അദ്ദേഹം തന്നോടുതന്നെ ചോദിച്ചു: "ഇപ്പോൾ എന്തുകൊണ്ടാണ് യാതൊരു അടയാളവും ലഭിക്കാത്തത്? മാലാഖ എവിടെപ്പോയി? എന്തുകൊണ്ടാണ് അന്ന താമസിക്കുന്നത്?.

വെള്ളവുമായി അന്ന മടങ്ങിയെത്തി. പുൽത്തൊട്ടിക്ക് പിറകിലുള്ള ഒരു വാതിലിലൂടെ അവൾ വേഗം ജോസഫിനെയും ജോയാഖിമിനെയും പുറത്തയച്ചു. വിളിക്കുന്നതുവരെ പുറത്തു നിന്നുകൊള്ളണമെന്ന് അവൾ നിർദ്ദേശം നൽകി. വെളിയിൽ ഇരുട്ടായിരുന്നു. തണുത്തു വിറയ്ക്കുന്ന രാത്രി.

വയ്ക്കോൽപ്പുറത്ത് കിടക്കാതെ എഴുന്നേററു നടക്കാൻ, അന്ന പഴയ ഭായ്യമാരുടെ വിജ്ഞാനത്തോടെ മേരിയോടാവശ്യപ്പെട്ടു. മേരി അനുസരിച്ചു. അവൾ പുൽത്തൊട്ടിയിൽ, കഴുതകളുടെ കരച്ചിലും ആടിന്റെ ശബ്ദവും ശ്രവിച്ചുകൊണ്ട് അങ്ങോട്ടുമിങ്ങോട്ടും നടന്നു. ബാർളിയുടെയും ഓട്സിന്റെയും വയ്ക്കോലിന്റെയും മണം അവളുടെ നാസാരന്ധ്രങ്ങളിൽ വന്നടിച്ചു, അവൾ നടപ്പു തുടന്നു.

ജോസഫ് പുൽത്തൊട്ടിക്കു വെളിയിലെ ഇരുട്ടിൽ അക്ഷമനായി അങ്ങോട്ടുമിങ്ങോട്ടും നടക്കുകയാണ്" നടന്നുനടന്ന് മുഷിഞ്ഞുള്ളപ്പിന്റെ ഇടക്കെട്ട് അദ്ദേഹം ഇടയ്ക്കിടെ അഴിക്കുകയും മുറുക്കുകയും ചെയ്യുന്നുണ്ട്. ചിലപ്പോൾ പണസഞ്ചിയിൽ പിടിച്ചു ആവശ്യത്തിനു പണം തികയുമോ എന്നു സംശയിക്കും.

മണിക്കൂറുകൾ ഇഴഞ്ഞുനീങ്ങി. ജോയാഖിം ഒരിടത്തിരുന്നു. ക്ഷീണാധിക്യത്താൽ വേഗം ഉറങ്ങിപ്പോയി. ജോസഫാകട്ടെ, ഒരു പേടിസ്വപ്നത്തിലെന്നോണം, നടന്നും നിന്നും പ്രാർത്ഥിച്ചുകൊണ്ടിരുന്നു.

പെട്ടെന്ന് അദ്ദേഹം ഒരു കരച്ചിൽ കേട്ടു. ഒരു ശിശുവിന്റെ ആദ്യത്തെ കരച്ചിൽ.

മങ്ങിയ വെളിച്ചത്തിൽ ജോസഫ്, മേരി ശയിക്കുന്ന വയ്ക്കോൽകിടക്കയുടെ സമീപം മുട്ടുകുത്തി. ക്ഷീണിച്ചു വിളറിയവളെങ്കിലും മേരി, സുധീരമായ ഒരു മൃദുലസ്മേരത്തോടെ മന്ത്രിച്ചു: "ഇതാ, നോക്കൂ."

മേരി ബലമുള്ള കൈകൾ നീട്ടി, തന്റെ പുത്രനെ എടുത്തുയർത്തി. മാതാമഹിയായ അന്നയുടെ ശീല പുതച്ച ആ ശിശുവിനെ ആദരപൂർവ്വം അവൾ ഉയർത്തിക്കാണിച്ചു—ലോകത്തിന്റെ ഭാഗധേയം, അവളുടെ കരങ്ങളാകുന്ന കാസായിൽ വിശ്രമിക്കുന്നു.

ആ ശിശുവിൽ അസാധാരണമായി എന്തോ ഒന്നുണ്ടെന്ന് അതിനെ ആദ്യമായി കണ്ട ആ നിമിഷത്തിൽ ജോസഫിനു ബോധ്യമായി. വെളുത്തു മൃദുലമായ മുഖത്തോടുകൂടിയ ഈ ശിശു— ശക്തിയേറിയ നിഷ്ക്കളങ്കതയുടെയും സ്നേഹത്തിന്റെയും ഭാവം വർദ്ധിപ്പിക്കുന്ന മുഖത്തോടുകൂടിയ ഈ ശിശു—യാതൊന്നും ലഭിക്കുന്നതിനു വേണ്ടിയല്ല, സർവ്വസ്വവും നൽകുന്നതിനു വേണ്ടിയാണ് ലോകത്തിലേയ്ക്ക് വന്നിട്ടുള്ളതെന്ന് ജോസഫിന് എങ്ങനെയൊ ആ നിമിഷത്തിൽ മനസ്സിലായി. (ഇംഗ്ലീഷിൽനിന്നു— തർജ്ജമ: എം. കെ.)

# ക്രൈസ്തവലോക വാർത്തകൾ

## ഫെയ്ത്ത് ആൻറ് ഓർഡർ കമ്മിഷൻ

### ഇൻഡ്യയിൽ നിന്നുള്ള അംഗങ്ങൾ

സഭകളുടെ അഖിലലോക കൗൺസിലിന്റെ ഫെയ്ത്ത് ആൻറ് ഓർഡർ(വിശ്വാസവും പട്ടത്വവും) കമ്മിഷനിലേക്ക് ന്യൂഡൽഹി സമ്മേളനം 120 അംഗങ്ങളെ തെരഞ്ഞെടുത്തിരിക്കുന്നു. ഏഷ്യയ്ക്കു 16-ം ആഫ്റിക്കയ്ക്കു 9-ം ആംഗങ്ങളാണുള്ളത്. അവരിൽ 6 പേർ ഇൻഡ്യയിൽ നിന്നാണ്. ഇന്ത്യൻ പ്രതിനിധികളുടെ ലിസ്റ്റ് താഴെ ചേർക്കുന്നു:

റവ. ഡോ. വി. സി. സാമുവൽ (സിറിയൻ ഓർത്തഡോക്സ്)

മാർ തോമ്മാ അത്താനാസ്യോസ് തിരുമേനി(മാർത്തോമ്മാ)

റവ. റസ്സൽ ചന്ദ്രൻ (ദക്ഷിണേന്ത്യാ സഭ)

റവ. വില്യം സ്റ്റുവാർട് (ഉത്തരേന്ത്യൻ ഐക്യസഭ)

റവ. എൻ. മിൻസ്(ലൂതറൻ)

റവ. ഡോ. ജെ.രാധാകൃഷ്ണൻ(മെഥഡിസ്റ്റ്)

റവ. കെ. എൽ. നാസിർ (പ്രസ്ബിറേറിയൻ— പാകിസ്ഥാൻ പ്രതിനിധി)

## വൈദിക സെമ്മനാരി ഗോസ്പൽ മിഷ്യൻ

ഓർത്തഡോക്സ് വൈദിക സെമ്മനാരി അദ്ധ്യാപകാദ്ധ്യതാക്കൾ ചേർന്നു പതിവുപോലെ ക്രിസ്മസ്സ് അവധിക്കാലത്തു നടത്തി കരാറുള്ള ആത്മിക പുനരുജ്ജീവന പ്രവർത്തനങ്ങൾ ഈ വർഷം ജനുവരി 3—7 വരെ തോട്ടയ്ക്കാട്ട് മാർ അപ്രേം, വാകത്താനം വലിയപള്ളി, കുഴിമററം എന്നീ ഇടവകകളിൽ നടത്തുന്നതാണ്.

ദിവ്യശ്രീമാൻമാരായ എൻ. ഏ. യോഹന്നാൻ, കെ. ഫിലിപ്പോസ്, കെ. എം. അലക്സാണ്ടർ, ററി. ജെ. ജോഷ്വാ എന്നീ വൈദികരും, ററി. ഈ. ജോർജ്ജ്, എം. ററി. കുര്യൻ, പി. എം. കുറിയാക്കോസ് എന്നീ ശെമ്മാശന്മാരും, കെ. വി ശമുവേൽ ക്ലേറി, ജി. ജോൺ, അലക്സാണ്ടർ ജോജ്ജ് എന്നിവരുമാണീ സംഘാംഗങ്ങൾ.

കാലത്തു വിദ്യാർത്ഥികൾക്കും യുവാക്കൾക്കുമുള്ള ക്ലാസ്സുകൾ, ഭവനസന്ദർശനം, സ്ത്രീകൾക്കുള്ള യോഗങ്ങൾ, രാത്രി യോഗങ്ങൾ, എന്നിവ നടത്തുന്നതും, ഇടവകയുടെ വിവിധ ഭാഗങ്ങളിൽ ആത്മിക പ്രവർത്തനങ്ങൾ സംഘടിപ്പിക്കുന്നതുമാണ്. ഫ്ളാനൽഗ്രാഫ്, മാജിക്കു ലാൻറൺ തുടങ്ങിയ ഉപകരണങ്ങളും ഉണ്ടായിരിക്കും. മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി തോട്ടയ്ക്കാട്ടെ പരിപാടികൾ ഉൽഘാടനം ചെയ്യുന്നതാണ്.

# കോഴിക്കോട് സെൻറ് ജോർജ്ജ് അസോസിയേഷൻ

സെക്രട്ടറിയുടെ 1960–61–ലെ വാഷിക റിപ്പോർട്ടിൻെറ സംഗ്രഹം താഴെ ചേക്കുന്നു:–

ഈ അസോസിയേഷൻെറ ഔപചാരികമായ ഉൽഘാടനം 1960 സെപ്ററംബർ 25–ാംനു കോഴിക്കോട് സെൻറ്മേരീസ് പള്ളിവക 'പാരിഷ്' ഹാളിൽ കോഴിക്കോട് ഡിസ്ട്രിക്ട് ആൻഡ് സെഷൻസ് ജഡ്ജി ശ്രീ. കെ. കോരുതിൻെറ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽവെച്ച ഫാദർ എം. വി ജോർജ്ജ് നിവ്വഹിച്ചു.

ഒക്ടോബർ 30–ാംനു അസോസിയേഷൻെറ ആദ്യവഷത്തെ (1960–61) പ്രവത്തനപരിപാടികൾ അച്ചടിച്ച് വിതരണം ചെയ്യുകയും തികച്ചും ആദ്ധ്യാത്മികവും, സേവനപരവും നിസ്വാർത്ഥവുമായ ആ പരിപാടികളുടെ വിജയകരമായ നടത്തിപ്പിലേയ്ക്കു് ഒരു പണപ്പിരിവു് ആരംഭിക്കുകയും ചെയ്തു.

അസോസിയേഷൻെറ പ്രധാനമായ ഉദ്ദേശം അശരണരും അനാഥരും സാമ്പത്തികാവശത അനുഭവിക്കുന്നവരുമായ ഈ ഇടവകയിലെ അംഗങ്ങൾക്കു്, കുടുംബാംഗങ്ങൾക്കു്, കഴിയുന്ന സഹായം ചെയ്തുകൊടുക്കുക എന്നതാണ്. ഇതിനുവേണ്ടി, അപേക്ഷകരുടെ സ്ഥിതിവിവരണക്കണക്കുകൾ കാണിക്കുന്നതിനുള്ള നിർദ്ദിഷ്ടഫോറങ്ങൾ അച്ചടിച്ചു സൂക്ഷിക്കുകയും ആവശ്യക്കാക്കു് സൗജന്യമായി വിതരണം ചെയ്യുകയും ചെയ്തു. ഓഫീസിൽ കിട്ടിയ അപേക്ഷകൾ ഓരോന്നിനെക്കുറിച്ചും അന്വേഷണം നടത്തുകയും. അന്വേഷണത്തിൽ അർഹരെന്നു തെളിഞ്ഞവർക്കു് അമ്പതു രൂപാവരെ സംഭാവന നൽകുകയും ചെയ്തിട്ടുണ്ട്. കൂടാതെ അപേക്ഷകക്കു് ആഗ്രഹാനുസരണം കടമായും സാമ്പത്തിക സഹായങ്ങൾ ചെയ്തു കൊടുത്തിട്ടുണ്ട്.

സാമ്പത്തികാവസ്ഥ, വിദ്യാഭ്യാസത്തിനു പ്രതികൂലമായിരുന്ന വിദ്യാർത്ഥികൾക്കു്, അവരുടെ രക്ഷാകർത്താക്കളുടെ അപേക്ഷാനുസരണം അർഹിക്കുന്ന സംഭാവനകളും വായ്പകളും നൽകി സഹായിക്കുവാൻ ഈ സംഘടനയ്ക്കു് കഴിഞ്ഞു.

ഇടവകയിലെ നിർദ്ധനക്കു് സൗജന്യ വൈദ്യസഹായങ്ങൾ നൽകുന്നതിനുവേണ്ടി ഈ സംഘടന, പള്ളിയുടെ സമീപത്തുതന്നെ ഒരു ഡോക്ടരെ ചുമതലപ്പെടുത്തിയിരുന്നു. ഞായറാഴ്ച ദിവസങ്ങളിൽ അസോസിയേഷനംഗങ്ങൾ, സംഘങ്ങളായി കോഴിക്കോട് ഹെഡ് ക്വാർട്ടേഴ്സ് ആശുപത്രി സന്ദർശിക്കുകയും രോഗികൾക്കുവേണ്ടി പ്രാർത്ഥിക്കുകയും, കഴിവുള്ള സഹായങ്ങൾ ചെയ്തുകൊടുക്കുകയും ചെയ്തിട്ടുണ്ട്.

'വയനാട്ട്' മുതലായ സ്ഥലങ്ങളിൽനിന്നും ഹെഡ്ക്വാർട്ടേഴ്സ് ആശുപത്രിയിൽ അഭയം പ്രാപിച്ച പല സുറിയാനിക്രിസ്ത്യാനികൾക്കും ആവശ്യമെന്നു കണ്ടാൽ അന്ത്യകൂദാശകൾ കൊടുത്തിട്ടുള്ളതുകൂടാതെ അവിടെവെച്ചു് മരിച്ചുപോയ, നിർദ്ധനരും അനാഥരുമായ മൂന്നു സുറിയാനിക്രിസ്ത്യാനികളുടെ മൃതദേഹങ്ങൾ ആശുപത്രിയിൽ നിന്നും ഏററുവാങ്ങി നമ്മുടെ പള്ളിവക ശവക്കോട്ടയിൽ സുറിയാനിക്രിസ്ത്യാനികൾക്കനുയോജ്യമായ വിധത്തിൽ സംസ്കരിച്ചിട്ടുണ്ട്.

വീട്ടുകളിൽനിന്നും മാസംതോറും പിടിയരി പിരിച്ചു് സാധുക്കൾക്കു് വിതരണം ചെയ്യുന്ന കാര്യത്തിലും അസോസിയേഷൻ വേണ്ടത്ര ശ്രദ്ധിച്ചിരുന്നു. കഴിഞ്ഞ ഒരു വഷംതന്നെ 380 സേർ അരിയോളം ഈ ചെറിയ ഇടവകയിൽനിന്നു പിരിച്ചു് സാധുക്കൾക്കു് വിതരണം ചെയ്തു.

അസോസിയേഷൻെറ ഉൽഘാടനദിവസം തന്നെ ഈ ഇടവകയിൽ പെട്ട ഒരു അനാഥ ബാലനെ പുതുപ്പാടി ബാലഭവനത്തിലേയ്ക്കയയ്ക്കുകയും കഴിഞ്ഞ വർഷത്തിൽ പിരിച്ചെടുത്ത പിടിയരിയുടെ നല്ലൊരു ഭാഗം അവനും അനാഥാലയത്തിലുള്ള മററു കുഞ്ഞുങ്ങൾക്കുമായി അവിടെ എത്തിച്ചുകൊടുക്കുകയും ചെയ്തിട്ടുണ്ട്.

മിക്കവാറും എല്ലാ ഞായറാഴ്ചകളിലും ഈ ഇടവകയിൽപെട്ട ഓരോ വീട്ടിൽവച്ചും പ്രാർത്ഥനായോഗം നടത്തപ്പെട്ടു. ചില ഞായറാഴ്ചകളിൽ കുടുംബ പ്രാർത്ഥനയ്ക്കുശേഷം അംഗങ്ങൾ അതിനടുത്തുള്ള മററു വീട്ടുകൾ സന്ദർശിക്കുകയും, തമ്മിൽതമ്മിൽ പരിചയപ്പെടുകയും സൗഹൃദസംഭാഷണങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ട്.

അംഗങ്ങളുടെ ആത്മീയവളർച്ചയ്ക്കുവേണ്ടി ക്രിസ്തീയ പുസ്തകങ്ങളും സാന്മാർഗ്ഗിക പുസ്തകങ്ങളും അടങ്ങുന്ന ഒരു ലൈബ്രറിയും വായനശാലയും 1960 ഒക്ടോബർ മാസംതന്നെ നമ്മുടെ പള്ളിമുറിയിൽ ആരംഭിച്ചു. ഇപ്പോൾ ഈ ലൈബ്രറിയിൽ ഏതാണ്ട നൂറോളം പുസ്തകങ്ങൾ ഉണ്ട്. കൂടാതെ 'ഐക്യ', 'ചർച്ചവീക്കിലി' 'ഓർത്തഡോക്സ് യൂത്ത്' 'മലങ്കരസഭ' തുടങ്ങിയ വാരികകളും മാസികകളും ഈ വായനശാലയിലുണ്ട്.

കഴിഞ്ഞ വർഷത്തിലെ മിക്കവാറുംഎല്ലാശനിയാഴ്ചയുംവൈകുന്നേരം ഈ പള്ളിയിൽവച്ചു് ഫാദർ പി. എം. കോശി ബി. എ. ബി. ഡി. നടത്തിക്കൊണ്ടിരുന്ന സ്റ്റഡിക്ലാസ്സുകളിൽ ഈ ഇടവകയിൽപ്പെട്ട യുവജനങ്ങളിൽ പലരും തുടർച്ചയായി സംബന്ധിച്ചിരുന്നു.

ഡിസംബർ 21, 22, 23, എന്നീ തീയതികളിൽ അസോസ്യേഷനിലെ യൂത്ത് ലീഗ് അംഗങ്ങളും ബാലജനഗ്രൂപ്പും ഏകോപിച്ചു് 'ക്രിസ്മസ്സ് കരോൾ' നടത്തി. 24–ാം തീയതി വൈകുന്നേരം സന്ധ്യാനമസ്കാരത്തിനുശേഷം കൂടിയ പൊതുമീററിംഗിൽ കോഴിക്കോട്ട് ജഡ്ജി ശ്രീ. കെ. കോരുതു് ആദ്ധ്യക്ഷ്യം വഹിക്കുകയും ക്രിസ്മസ്സ് സന്ദേശം നൽകുകയും കുട്ടികളുടെ കളികളിൽ വിജയിയായവക്കു് സമ്മാനദാനം നിവ്വഹിക്കുകയും ചെയ്തു.

1961 ജൂൺ ജൂലൈമാസങ്ങളിൽ കേരളത്തിലുണ്ടായ അതിഭയങ്കരമായ വെള്ളപ്പൊക്കംകൊണ്ടു് ദുരിതമനുഭവിക്കുന്നവരുടെ സഹായാത്ഥം പ്രയത്നിച്ചു. ഇടവകാംഗങ്ങളിൽനിന്നു് ഒരു പിരിവു നടത്തുകയും പിരിഞ്ഞു കിട്ടിയ 105 രൂപ 25 ന.പ. യും 50 സേർ അരിയും അധികാരസ്ഥാനങ്ങളിൽ ഏല്പിക്കുകയും ചെയ്തിട്ടുണ്ട്.

കുട്ടികൾക്കു് ശനി, ഞായർ ഈ ദിവസങ്ങളിൽ വൈകുന്നേരം പള്ളിയിൽ കൂടിവരുന്നതിനും, വായനശാലയിൽനിന്നു് ചെറിയ ചെറിയ പുസ്തകങ്ങൾ വായിക്കുന്നതിനും ചെറിയ കളികളിൽ ഏർപ്പെടുന്നതിനുമായി ഒരു ബാലജന ക്ലബ് രൂപവൽക്കരിച്ചു. കഴിഞ്ഞ വർഷം ചില ഞായറാഴ്ച ദിവസങ്ങളിൽ സംഗീതോപകരണങ്ങളോടുകൂടി കുട്ടികളെ ക്രിസ്തീയഗാനങ്ങൾ പഠിപ്പിച്ചിരുന്നു.

Reg. No. 2568 Licence No. 489

ചർച്ച് വീക്ക്ലി

# THE MEANING OF CHRISTMAS*

**Bishop Herbert Pakenham Walsh**

December 25th is observed as a holiday all over the Christian world; but it is a sad thing that many observe it only as a day of good cheer, of high feasting, and of giving of presents, but pay no attention to the amazing happening which the Universal Church is celebrating on that day, namely the birth of Jesus, the Christ. No one knows the day, or even the year, of the birth of Christ; but all parts of the Church have come to accept December 25th as the day; and as for the year though it is generally supposed now that it was about 4 B. C., all have come to accept it as what we call Anno Domino, "The year, of our Lord". Many of us have been brought up to connect the festival with winter snow, red holly berries, short days and long nights, and the ringing of joy bells from all the churches at the hour of midnight. But the importance of the joyous day will be found in the name which Christendom has given it, "Christ-Mass". These two words unfortunately rolled into one, indicate that the Lord Jesus (Jehovah Saviour) who was born on that day, was Christ "the Anointed One," sent by God into the world as its Prophet, Priest and King. Prophets, priests, and kings were the only persons solemnly anointed by the Jews, each for his own work, of prophet, of priest, of king; and this reminds us that the Lord Jesus, who was born on that day, was a Jew, a descendant of Abraham whom God called from his nation, and his home and his kindred, to be the first ancestor of the Holy Race which God during a period of perhaps 2,000 years was continually training in mind and spirit, so that from it might come the one who was to be the Incarnate Son of God, the Saviour of the world, the Head of the human race, and the "prototokos" the "First-born", of the whole creation.

Let us recall to mind the story of this birth. He who was thus born had no human father. The Archangel Gabriel was sent, when "the fulness of time had come", to announce to the Virgin Mary that the Holy Spirit would come upon her, and the power of the Highest, would overshadow her, so that she should conceive in her wombs and bring forth a Son, and call His name, Jesus; and so, through the faith, the obedience and the co-operation of that "most blessed among women", the wonderful birth was accomplished, which we commemorate on this joyous day.

We have four contemporary authorities known as Gospels (a word which means good news) for the life of Jesus on this earth. Two, Mathew and John were written by His own disciples; two, Mark and Luke, by careful historians who had access to what had been known or recorded by companions of Jesus. We read in these gospels the wonderful teaching given to the whole human race and the amazing miracles wrought by this "Son of man" who was also "the Son of God". We read with amazement how His own people rejected Him, and had Him put to death and that the most painful and degrading of all deaths, crucifixion. Then we read how, contrary to all expectation, either of friends or foes, He rose from the dead, and during forty days kept appearing and disappearing, and teaching His disciples "the things pertaining to the Kingdom of God" and instructing them to wait for the power of the Holy Ghost which would come upon them not many days hence, and comanding them, that they were to become His witnesses to the uttermost parts of the world and this we find fulfilled in the wonders of the day of Pentecost. Such then is part of the meaning of the word Christmas.

But besides the first syllable Christ, we find another, mas—or mass, which brings out the full meaning of Christmas. For before His passion, He had instituted in the Upper Room, a ceremony of breaking bread and blessing wine; He had said, that the bread was His Body broken for them, and that the wine was His Blood, shed for them, for the remission of sins; He had given them all that bread to eat, and that wine to drink; and He had commanded them to do this in remembrance of him. So all the world over when Christians meet for worship, they do this in remembrance of Him; and mass is one of the names used for this holy sacrament. The word really comes from the last words of the Latin rite of Holy Communion "Missa est" which means "You may depart" that is to say "the service is over". So the word Christmas is full of meaning. It means Jesus, born as on this day, has come as the Christ, the Son of God, our perfect Prophet our great High Priest, our everlasting King; and He unites us all together in One Body, by giving us His spiritual Body to eat and His spiritual Blood to drink; thereby we die to sin, and live to righteousness.

There is one more remarkable feature in the story of the birth of Jesus, the Christ, and that is the place where it occurred. The Roman Government had ordered a registration of all its citizens, and for this each was to repair to his or her ancestral home. For Joseph and Mary that place was Bethlehem, a few miles from Jerusalem, where David their ancestor, the first king of Israel, had been a shepherd-boy tending his sheep. Joseph and Mary had taken the long journey from Nazareth to Bethlehem, and when they had got there they found there was no room for them in the inn. So they had to take up their abode in the stable among the cattle, and the new born child was laid on the straw in a manger. There had been from very early days of the Christian era a church on that sacred spot. A Christian in the early centuries had given measurements from several landmarks to indicate the exact spot where the Lord Jesus had been

(Continued on page 2)

*We are quoting this article by the late Bishop Walsh from Yoga-Vedanta published by Swami Sivananda of Rishikesh. Swamiji is a student of the bishop.

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam